ആരെയും ഉപദ്രവിക്കാൻ ആർക്കും അധികാരമില്ല, ആർക്കും ഒന്നും സഹിക്കാനുള്ള ശക്തിയുമില്ല. അവരെല്ലാം യഥാർത്ഥത്തിൽ 'പ്രതിമകൾ' മാത്രമാണ്. അവരാണ് എല്ലാ ജോലികളും ചെയ്യുന്നത്. നമ്മൾ *പ്രതിക്രമണം* ചെയ്താൽ, 'പ്രതിമകൾ' സ്വയം നേർവഴിയിലാകും.

കൂടാതെ, ഒരു വ്യക്തി എത്ര ഭ്രാന്തനാണെങ്കിലും, നിങ്ങളുടെ *പ്രതിക്രമണത്തിലൂടെ* അയാൾക്ക് ബുദ്ധിമാൻ ആകാൻ കഴിയും.

ഒരാളുമായി തീരെ ഇണങ്ങിയില്ലെങ്കിൽ, ദിവസം മുഴുവൻ അതിനായി *പ്രതിക്രമണം* നടത്തിയാൽ, രണ്ടോ നാലോ ദിവസം ചെയ്താൽ, അഞ്ചാം ദിവസം അയാൾ നിങ്ങളെ തേടി ഇവിടെയെത്തും. നിങ്ങളുടെ *അതിക്രമണത്തിലെ* പിഴവുകൾ കൊണ്ടാണ് ഇതെല്ലാം നിലച്ചത്.

**ചോദ്യകർത്താവ്:** ഈ വ്യക്തിക്ക് വേണ്ടി ഞാൻ ഇത്രയധികം ചെയ്യുന്നുവെന്നതിൽ ചിലപ്പോൾ എനിക്ക് നിരാശ തോന്നുന്നു, എന്നിട്ടും അയാൾ എന്നെ അപമാനിക്കുകയാണോ?

**ദാദാശ്രീ:** അതിന് നിങ്ങൾ *പ്രതിക്രമണം* ചെയ്യണം. ഇത് യഥാർത്ഥത്തിൽ ആപേക്ഷികമാണ്. എല്ലാത്തരം ആളുകളുമുണ്ട്. മോക്ഷത്തിൽ പോകാൻ അവർ നിങ്ങളെ അനുവദിക്കില്ല.

**ചോദ്യകർത്താവ്:** അപ്പോൾ നമ്മൾ *പ്രതിക്രമണം* എന്തിനുവേണ്ടി ചെയ്യണം?

**ദാദാശ്രീ:** കാരണത്തിനുവേണ്ടി *പ്രതിക്രമണം* ചെയ്യണം അതായത്, 'ഇത് എന്റെ കർമ്മത്തിന്റെ അനാവൃതമായിരുന്നു, നിങ്ങൾ [മറ്റുള്ള വ്യക്തി] അത്തരം കർമ്മങ്ങളെ ബന്ധിക്കേണ്ടതുണ്ട്. അതിനായി ഞാൻ *പ്രതിക്രമണം* ചെയ്യുന്നു, ഞാൻ കാരണം ആരെങ്കിലും കർമ്മം ബന്ധിക്കേണ്ട വിധത്തിലുള്ള ഒരു കാര്യം ഞാൻ ഇനി ചെയ്യില്ല!'

മോക്ഷത്തിൽ പോകാൻ ആരെയും അനുവദിക്കാത്ത തരത്തിലാണ് ലോകം. 'കൊളുത്ത്' [നിങ്ങളോടുള്ള ആളുകളുടെ അവകാശവാദം] തീർച്ചയായും എല്ലാ വിധത്തിലും ഒരാളെ വലിക്കുന്നു. അതിനായി *പ്രതിക്രമണം* നടത്തിയാൽ 'കൊളുത്ത്' അഴിയും. ഇക്കാരണത്താൽ, *ആലോചന, പ്രതിക്രമണം, പ്രത്യാഖ്യാനം* എന്നീ മൂന്ന് കാര്യങ്ങളും ഭഗവാൻ മഹാവീർ ഒറ്റവാക്കിൽ പറഞ്ഞിരിക്കുന്നു. അതിനൊരു വഴിയുമില്ല. ഇനി, എപ്പോഴാണ് ഒരാൾക്ക് *പ്രതിക്രമണം*

ചെയ്യാൻ കഴിയുക? ഒരാൾക്ക് ഉണർന്ന അവബോധം (ജാഗ്രുതി) ഉണ്ടാകുമ്പോഴാണ്. *ജ്ഞാനി പുരുഷനിൽ* നിന്ന് ഒരാൾ *ജ്ഞാനം* നേടുമ്പോഴാണ് ഉണർന്ന ബോധം ഉണ്ടാകുന്നത്.

നിങ്ങൾ *പ്രതിക്രമണം* ചെയ്യണം, അതിനാൽ നിങ്ങൾ ഉത്തരവാദിത്തത്തിൽ നിന്ന് സ്വതന്ത്രരാകും.

**ചോദ്യകർത്താവ്:** എനിക്ക് ഒരാളിൽ വിശ്വാസം നഷ്ടപ്പെട്ടിട്ടുണ്ടെങ്കിൽ, അയാൾ എന്നെ വഞ്ചിച്ചുവെന്നും എനിക്ക് അവനിലുള്ള വിശ്വാസം നഷ്ടപ്പെട്ടെന്നും പറയും. ആ വിശ്വാസം വീണ്ടെടുക്കാൻ ഞാൻ എന്താണ് ചെയ്യേണ്ടത്?

**ദാദാശ്രീ:** അയാളോട് നിങ്ങൾക്ക് ഉണ്ടായ നിഷേധാത്മക ചിന്തകൾക്കായി നിങ്ങൾ പശ്ചാത്തപിക്കണം. അവനിലുള്ള വിശ്വാസം നഷ്ടപ്പെട്ടതിന് ശേഷം നിങ്ങൾക്ക് അയാളെക്കുറിച്ച് എന്ത് മോശം ചിന്തകൾ ഉണ്ടായാലും, അതിനായി നിങ്ങൾ പശ്ചാത്തപിക്കണം; അപ്പോൾ കാര്യങ്ങൾ തീർക്കും. അതുകൊണ്ടാണ് *പ്രതിക്രമണം* ചെയ്യേണ്ടത്.

## 9. വ്യത്യസ്ത സാഹചര്യങ്ങളിൽ, ബാധിക്കപ്പെടാതെ തുടരുക

**ചോദ്യകർത്താവ്:** മറ്റൊരാൾക്ക് വേദന അനുഭവപ്പെട്ടു എന്ന് എനിക്ക് എങ്ങനെ തിരിച്ചറിയാനാകും?

**ദാദാശ്രീ:** നിങ്ങൾ അത് അയാളുടെ മുഖത്ത് ഉടനെ കാണും. അയാളുടെ മുഖത്തെ പുഞ്ചിരി അപ്രത്യക്ഷമാകും. അയാളുടെ മുഖം മ്ലാനമാകും. അതിനാൽ, മറ്റേ വ്യക്തിയിൽ അത്തരമൊരു സ്വാധീനം ഉണ്ടായിട്ടുണ്ടെന്ന് നിങ്ങൾക്ക് പെട്ടെന്ന് മനസ്സിലാകും, അല്ലേ?

**ചോദ്യകർത്താവ്:** ശരിയാണ്.

**ദാദാശ്രീ:** ഒരു വ്യക്തിയിൽ തീർച്ചയായും ഇത്രയധികം ഊർജ്ജമുണ്ട്, മറ്റൊരാൾക്ക് എന്താണ് സംഭവിച്ചതെന്ന് അറിയാൻ!

**ചോദ്യകർത്താവ്:** എന്നാൽ ചിലർ വളരെ ബുദ്ധിയുള്ളവരാണ്, അവർ മുഖത്ത് ഒരു ഭാവവും കാണിക്കുന്നില്ല.

**ദാദാശ്രീ:** അപ്പോഴും നിങ്ങൾക്കറിയാം, 'എന്റെ ഈ വാക്കുകൾ പരുഷമായിരുന്നു. അതിനാൽ, അത് തീർച്ചയായും മറ്റൊരാളെ വേദനിപ്പിക്കും.' അതിനാൽ, ഇത് പരിഗണിച്ച് നിങ്ങൾ *പ്രതിക്രമണം*

ചെയ്യണം. അത് പരുഷമായി പുറത്ത് വന്നിട്ടുണ്ടെങ്കിൽ, മറ്റൊരാൾക്ക് പരിക്കേറ്റിട്ടുണ്ടാകുമെന്ന് നിങ്ങൾക്കറിയില്ലേ!

**ചോദ്യകർത്താവ്:** എനിക്കറിയാം!

**ദാദാശ്രീ:** അതും *പ്രതിക്രമണം* മറ്റൊരാൾക്ക് വേണ്ടിയല്ല. നിങ്ങളുടെ അഭിപ്രായം ഇതിൽ ഇല്ലെന്ന് ഉറപ്പാക്കാനാണ്. നിങ്ങളുടെ അഭിപ്രായത്തിൽ നിന്ന് മുക്തി നേടാനുള്ളതാണ് *പ്രതിക്രമണം.* എന്താണ് *പ്രതിക്രമണം?* മുൻകാലങ്ങളിൽ രൂപപ്പെട്ട അഭിപ്രായങ്ങളിൽ നിന്ന് മോചനം നേടാനാണിത്. പിന്നെ *പ്രതിക്രമണ*ത്തിലൂടെ സംഭവിക്കുന്നത്, മറ്റേയാൾക്ക് സാധാരണ ഉണ്ടാകുമായിരുന്ന പ്രഭാവം, അത് സംഭവിക്കുന്നില്ല എന്നതാണ്. 'എനിക്ക് ഇത് സമചിത്തതയോടെ മായ്ക്കണം' എന്ന് നിങ്ങൾ മനസ്സിൽ തീരുമാനമെടുത്താൽ, അതിന്റെ ഫലം മറ്റൊരാളിൽ ഉണ്ടാകും, അപ്പോൾ അയാളുടെ മനസ്സ് അങ്ങനെ മെച്ചപ്പെടും. അതേ സമയം, 'ഞാൻ അയാളോട് ഇത് ചെയ്യും, അത് അയാളോട് ചെയ്യും' എന്ന് നിങ്ങൾ മനസ്സിൽ തീരുമാനിച്ചാൽ, അയാളുടെ മനസ്സും സമാനമായ പ്രതികരണമുണ്ടാക്കും.

**ചോദ്യകർത്താവ്:** തീവ്രമായ അവഹേളനത്തിൽ നിന്ന് ഒരാളെ പിരിച്ചുവിട്ടതിന് ശേഷം (*ടർച്ചോഡ്*), പിന്നീട് മാനസാന്തരമുണ്ടെങ്കിൽ, അതിനെ എന്തായിട്ടാണ് പരിഗണിക്കുന്നത്?

**ദാദാശ്രീ:** പശ്ചാത്താപമുണ്ടെങ്കിൽ, തീവ്രമായ അവജ്ഞയുടെ പേരിൽ ഒരാളെ പുറത്താക്കുന്ന ശീലം ഉപേക്ഷിക്കും. തീവ്രമായ അവജ്ഞയുടെ പേരിൽ ഒരാളെ കുറച്ചുകാലത്തേക്ക് പുറത്താക്കിയ ശേഷം, ഒരാൾ പശ്ചാത്തപിക്കാതിരിക്കുകയും പകരം 'ഞാൻ നല്ലത് ചെയ്തു' എന്ന് വിശ്വസിക്കുകയും ചെയ്യുന്നുവെങ്കിൽ, അത് നരകത്തിൽ പോകുന്നതിന്റെ ലക്ഷണമാണ്. എന്തെങ്കിലും തെറ്റ് ചെയ്തതിന് ശേഷം, പശ്ചാത്താപം തീർച്ചയായും ചെയ്യണം.

**ചോദ്യകർത്താവ്:** ഞാൻ ആരുടെയെങ്കിലും മനസ്സിനെ തകർത്തിട്ടുണ്ടെങ്കിൽ, അതിൽ നിന്ന് മുക്തനാകാൻ ഞാൻ എന്താണ് ചെയ്യേണ്ടത്?

**ദാദാശ്രീ:** നിങ്ങൾ *പ്രതിക്രമണം* ചെയ്യണം. നിങ്ങൾ ആ വ്യക്തിയെ കണ്ടുമുട്ടിയാൽ, നിങ്ങൾ അയാളോട് വ്യക്തിപരമായി പറയണം, "എനിക്ക് ഒരു ബോധവുമില്ല, ഞാൻ ഒരു തെറ്റ് ചെയ്തു."

ഇങ്ങനെ പറഞ്ഞാൽ അയാളുടെ മുറിവുകൾ ഉണങ്ങുന്നു.

**ചോദ്യകർത്താവ്:** തീവ്രമായ അവജ്ഞയുടെ പേരിൽ ഒരാളെ തള്ളി കളഞ്ഞതിന്റെ അനന്തരഫലങ്ങൾ ഞാൻ അനുഭവിക്കാതിരിക്കാൻ എന്ത് പരിഹാരമാണ് പ്രയോഗിക്കേണ്ടത്?

**ദാദാശ്രീ:** തീവ്രമായ അവജ്ഞയുടെ പേരിൽ ഒരാളെ തള്ളി കളയുന്നതിന് മറ്റൊരു പരിഹാരവുമില്ല; നിങ്ങൾ *പ്രതിക്രമണം* തുടരണം. മറ്റൊരാളുടെ മനസ്സ് ശാന്തമാകുന്നത് വരെ അത് തുടരുക. നിങ്ങൾ അദ്ദേഹത്തെ മുഖാമുഖം കാണാനിടയായാൽ, ഒരിക്കൽ കൂടി ഹൃദ്യമായി സംസാരിക്കുകയും ക്ഷമ ചോദിക്കുകയും ചെയ്യുക, "ഞാൻ ഒരു വലിയ തെറ്റ് ചെയ്തു. ഞാൻ വിഡ്ഢിയാണ്, എനിക്ക് ബുദ്ധിയില്ല. അങ്ങനെ, മറ്റേ വ്യക്തിയുടെ മുറിവുകൾ ഉണങ്ങാൻ തുടങ്ങുന്നു. നിങ്ങൾ സ്വയം അപകീർത്തിപ്പെടുത്തുകയാണെങ്കിൽ, മറ്റൊരാൾക്ക് സുഖം തോന്നുന്നു. അപ്പോഴാണ് അയാളുടെ മുറിവുകൾ ഉണങ്ങുന്നത്.

കഴിഞ്ഞ ജന്മത്തിൽ തീവ്രമായ അവഹേളനത്താൽ മറ്റുള്ളവരെ പുറത്താക്കിയതിന്റെ അനന്തരഫലങ്ങൾ എനിക്ക് കാണാൻ കഴിയും. തീവ്രമായ അവജ്ഞയുടെ പേരിൽ ആരെയും തള്ളിക്കളയരുതെന്ന് ഞാൻ പറയുന്നത് അതുകൊണ്ടാണ്. ഒരു തൊഴിലാളിയെപ്പോലും തീവ്രമായ അവഹേളനത്തിലൂടെ വേദനിപ്പിക്കരുത്. ഹേയ്, ആത്യന്തികമായി, ഒരാൾ [അടുത്ത ജന്മത്തിൽ] പാമ്പായി പ്രതികാരം ചെയ്യും. കടുത്ത അവഹേളനം വിട്ടുകൊടുക്കില്ല. *പ്രതിക്രമണത്തിന്* മാത്രമാണ് നിങ്ങളെ രക്ഷിക്കാൻ കഴിയുന്നത്.

**ചോദ്യകർത്താവ്:** ഞാൻ ആരെയെങ്കിലും വേദനിപ്പിക്കുകയും പിന്നീട് *പ്രതിക്രമണം* നടത്തുകയും ചെയ്താൽ, മറ്റേയാൾക്ക് ഭയങ്കരമായ ആഘാതവും പ്രഹരവും അനുഭവപ്പെടുകയാണെങ്കിൽ, ഞാൻ അതിലൂടെ കർമ്മത്തെ ബന്ധിക്കുന്നില്ലേ?

**ദാദാശ്രീ:** നിങ്ങൾ അയാളുടെ പേരിൽ പ്രതിക്രമണം ചെയ്തുകൊണ്ടേയിരിക്കണം, മറ്റേയാളെ എത്ര വേദനിപ്പിച്ചിട്ടുണ്ടോ, *പ്രതിക്രമണം* ആ പരിധി വരെ ചെയ്യണം.

ഒരു ജഡ്ജി എന്നോട് ചോദിച്ചു, "സാർ, ഇപ്പോൾ നിങ്ങൾ എനിക്ക് *ജ്ഞാനം* നൽകി, ഞാൻ കോടതിയിൽ വധശിക്ഷ നൽകണോ വേണ്ടയോ? അപ്പോൾ ഞാൻ അദ്ദേഹത്തോട് ചോദിച്ചു,

"വധശിക്ഷ നൽകിയില്ലെങ്കിൽ നിങ്ങൾ എന്ത് ചെയ്യും!" അദ്ദേഹം മറുപടി പറഞ്ഞു, "എന്നാൽ ഞാൻ ഒരു ബാധ്യത വരുത്തും." ഞാൻ അദ്ദേഹത്തോട് ചോദിച്ചു, "ഞാൻ നിങ്ങളെ ചന്ദുഭായ് ആക്കിയതാണോ അതോ ശുദ്ധമായ ആത്മാവാണോ?" അപ്പോൾ അദ്ദേഹം മറുപടി പറഞ്ഞു, "നിങ്ങൾ എന്നെ ശുദ്ധമായ ആത്മാവാക്കി." അപ്പോൾ ചന്ദുഭായ് എന്ത് ചെയ്താലും [ശുദ്ധാത്മാവ് എന്ന നിലയിൽ] നിങ്ങൾ ഉത്തരവാദിയല്ല. നിങ്ങൾക്ക് ഉത്തരവാദിയാകണമെങ്കിൽ, നിങ്ങൾ ചന്ദുഭായിയാണ്. നിങ്ങൾ ഉത്തരവാദിത്തം മനസ്സോടെ പങ്കിടാൻ ആഗ്രഹിക്കുന്നുവെങ്കിൽ, 'ഞങ്ങൾക്ക്' അതിൽ ഒരു പ്രശ്നവുമില്ല. എന്നിരുന്നാലും, നിങ്ങൾ ഒരു പങ്കാളിയാകാൻ പാടില്ല. അപ്പോൾ ഞാൻ ഒരു പരിഹാരം കാണിച്ചു; അയാൾ പറയണം, 'ദൈവമെ, എന്തിനാണ് ഈ ജോലി എനിക്ക് വന്നത്?' അതിനായി *പ്രതിക്രമണം* ചെയ്യുക. രണ്ടാമതായി, സർക്കാരിന്റെ നിയമങ്ങൾക്കനുസൃതമായി പ്രവർത്തിക്കുന്നത് തുടരുക. നിങ്ങൾക്ക് മനസ്സിലായോ?

**ചോദ്യകർത്താവ്:** *പ്രതിക്രമണം* നടത്തി നമുക്ക് സ്വതന്ത്രരാകാമെന്ന് മനസ്സിൽ കരുതിയാൽ, എല്ലാവർക്കും ഇഷ്ടമുള്ളത് ചെയ്യാനുള്ള ലൈസൻസ് ലഭിക്കില്ലേ?

**ദാദാശ്രീ:** ഇല്ല, അങ്ങനെയൊരു ധാരണ നിലനിർത്താൻ പാടില്ല. ആശയം സാധുവായി തുടരുന്നു; നിങ്ങൾ *പ്രതിക്രമണം* ചെയ്യണം. *പ്രതിക്രമണം* ചെയ്താൽ നിങ്ങൾ സ്വതന്ത്രനാണ്. നിങ്ങളുടെ ബാധ്യതയിൽ നിന്ന് നിങ്ങൾ സ്വതന്ത്രനാണ്. അതിനുശേഷം, മറ്റേയാൾ വിഷമിക്കുകയും തല പിളർന്ന് മരിക്കുകയും ചെയ്യാം; എന്നാൽ നിങ്ങൾക്ക് അതിൽ ഒന്നും ചെയ്യാനില്ല.

'ഞങ്ങൾ' വഴി പോലും കുറച്ച് ആളുകൾക്ക് പരിക്കേൽക്കുന്നു. ‘നമുക്ക്’ അതിനുള്ള ആഗ്രഹമില്ല. ഇപ്പോൾ പൊതുവേ, ഇത് സംഭവിക്കുന്നില്ല, പക്ഷേ ഇത് ഒരു അപൂർവ വ്യക്തിയിൽ സംഭവിക്കുന്നു. ഇതുവരെ, കഴിഞ്ഞ പതിനഞ്ചും ഇരുപതും വർഷങ്ങളിൽ, രണ്ടോ മൂന്നോ ആളുകൾക്ക് ഇത് സംഭവിച്ചിരിക്കാം. അതും അവർ പ്രക്രിയയിൽ (*നിമിത്ത്*) ഉപകരണമായതുകൊണ്ടാണ്, അല്ലേ? അതിനുശേഷം, 'നാം' അയാൾക്ക് വേണ്ടി എല്ലാ *പ്രതിക്രമണങ്ങളും* ചെയ്യുകയും അയാൾ [ആത്മീയമായി] വീഴാതിരിക്കാൻ ചുറ്റും ഒരു 'സംരക്ഷക വേലി'

പണിയുകയും ചെയ്യുന്നു.

'നമ്മൾ' അയാളെ ഏത് ഉയരത്തിൽ എത്തിച്ചാലും ആ നിലയിൽ നിന്ന് അയാൾ വീഴരുത്. അതിനാണ് 'സംരക്ഷക വേലി', 'ഞങ്ങൾ' അയാൾക്ക് എല്ലാ സംരക്ഷണവും നൽകി അത് അനുവദിക്കുന്നു.

'നാം' നിഷേധിക്കാനാവാത്ത വിധം തത്വത്തിൽ ആണ് (*സിദ്ധാന്തിക*). ഉദാഹരണത്തിന്, ഒരു മരം നട്ടുപിടിപ്പിച്ചിട്ടുണ്ടെങ്കിൽ, അത് നട്ടുപിടിപ്പിച്ച ശേഷം, അത് ഒരു റോഡിന്റെ അതിർത്തിയിൽ വന്നാൽ, 'നാം' റോഡിന്റെ ഗതി മാറ്റും, പക്ഷേ 'നാം' മരത്തെ ഉപദ്രവിക്കില്ല. 'നമുക്ക്' ഈ തത്വങ്ങളെല്ലാം ഉണ്ട്. 'ഞങ്ങൾ' ആരെയും [ആത്മീയമായി] വീഴാൻ അനുവദിക്കില്ല.

**ചോദ്യകർത്താവ്:** ആരെങ്കിലും തെറ്റ് ചെയ്താൽ, അയാൾ എന്നോട് ക്ഷമ ചോദിക്കുന്നു, ഞാൻ അയാളോട് ക്ഷമിക്കും. അയാൾ ക്ഷമ ചോദിക്കുന്നില്ലെങ്കിലും, ഞാൻ അയാളോട് ആന്തരികമായി ക്ഷമിക്കുന്നു, പക്ഷേ ആ വ്യക്തി തെറ്റ് ആവർത്തിക്കുകയാണെങ്കിൽ, ഞാൻ എന്തുചെയ്യണം?

**ദാദാശ്രീ:** നിങ്ങൾ അയാളോട് സ്നേഹത്തോടെ വിശദീകരിക്കണം, നിങ്ങൾക്ക് കഴിയുന്നത്ര വിശദീകരിക്കുക, മറ്റ് പരിഹാരമില്ല. പിന്നെ നിങ്ങളുടെ കയ്യിൽ നിയന്ത്രണമില്ല. അയാളോട് ക്ഷമിക്കുകയല്ലാതെ നിങ്ങൾക്ക് ഈ ലോകത്ത് മറ്റൊരു മാർഗ്ഗവുമില്ല. നിങ്ങൾ ക്ഷമിച്ചില്ലെങ്കിൽ, അടിയേറ്റതിന് ശേഷം നിങ്ങൾ ക്ഷമിക്കും. വേറെ വഴിയില്ല. നിങ്ങൾ അയാൾക്ക് ധാരണ നൽകണം, തെറ്റ് ആവർത്തിക്കാതിരിക്കാൻ അയാൾ തന്റെ ആന്തരിക ഉദ്ദേശം (*ഭാവ്*) മാറ്റുകയാണെങ്കിൽ, അത് ആവശ്യത്തിലധികം. 'ഇപ്പോൾ എനിക്കൊരു തെറ്റുപറ്റാൻ മനസ്സില്ല' എന്ന ആന്തരിക ഉദ്ദേശം അയാൾ മാറ്റിപ്പറഞ്ഞിട്ടും അത് സംഭവിക്കുകയാണെങ്കിൽ, അത് വേറെ കാര്യം.

നിങ്ങളുടെ മകനെ പച്ചക്കറി വാങ്ങാൻ പറഞ്ഞയച്ചാൽ, അയാൾ പണത്തിന്റെ ഒരു പങ്ക് എടുത്താൽ, നിങ്ങൾ അറിഞ്ഞാൽ എന്ത് പ്രയോജനം? നിങ്ങൾ അയാളെ, അയാൾ എങ്ങനെയാണോ അങ്ങനെ തന്നെ സ്വീകരിക്കണം. നിങ്ങൾക്ക് അയാളെ പുറത്താക്കാൻ കഴിയുമോ? നിങ്ങൾക്ക് മറ്റൊരു മകനെ കണ്ടെത്താൻ കഴിയുമോ? നിങ്ങൾ മറ്റൊരാളെ കണ്ടെത്തുകയില്ല, അല്ലേ? ആരും നിങ്ങൾക്ക്

ഒരെണ്ണം വിൽക്കില്ല.

## 10. സംഘർഷങ്ങൾ ഉണ്ടാകുമ്പോൾ

**ചോദ്യകർത്താവ്:** ചില കർമ്മങ്ങളിൽ, ഉദാഹരണത്തിന്, ഒരു വാക്ക് തർക്കം വളരെക്കാലം നീണ്ടുനിൽക്കുകയാണെങ്കിൽ, അത് തീവ്രമായ കർമ്മത്തെ ബന്ധിപ്പിക്കുന്നു. അതിനായി നമ്മൾ പ്രതിക്രമണം രണ്ടോ നാലോ തവണ ചെയ്യണോ, അതോ കൂടുതൽ തവണ ചെയ്യണോ? അതോ ഒരിക്കൽ മാത്രം ചെയ്താൽ മതിയോ?

**ദാദാശ്രീ:** നിങ്ങൾക്ക് കഴിയുന്നത്ര തവണ ചെയ്യുക. എന്നിട്ട് കൂട്ടായി ചെയ്യുക. വളരെയധികം *പ്രതിക്രമണങ്ങൾ* ഒരേസമയം കുമിഞ്ഞു കൂടുകയാണെങ്കിൽ, നിങ്ങൾ കൂട്ടായ *പ്രതിക്രമണം* ചെയ്യണം, 'അല്ലയോ ദാദാ ഭഗവാൻ! ഇതിനെല്ലാം കൂട്ടായ *പ്രതിക്രമണമാണ്* ഞാൻ ചെയ്യുന്നത്.' അപ്പോൾ അത്രമാത്രം.

കലഹത്തിൽ ഏർപ്പെടാത്ത ഒരു വ്യക്തിക്ക്, മൂന്ന് ആയുസ്സിൽ *മോക്ഷം* ലഭിക്കുമെന്ന് ഞാൻ ഉറപ്പ് നൽകുന്നു. സംഘർഷങ്ങൾ സംഭവിക്കുകയാണെങ്കിൽ, നിങ്ങൾ *പ്രതിക്രമണം* ചെയ്യണം. സംഘട്ടനങ്ങൾ *പുഡ്ഗലിന്റെ* (ഇൻപുട്ടിന്റെയും ഔട്ട്പുട്ടിന്റെയും സ്വയം അല്ലാത്ത കോംപ്ലക്സ്) ആണ്, ഒരു *പുഡ്ഗലും* മറ്റൊരു *പുഡ്ഗലും* തമ്മിലുള്ള [ആക്രമണത്തിൽ നിന്ന് ഉണ്ടാകുന്ന] സംഘർഷം *പ്രതിക്രമണത്തിലൂടെ* നശിപ്പിക്കപ്പെടുന്നു.

മറ്റേയാൾ 'വിഭജിക്കുകയാണെങ്കിൽ', നിങ്ങൾ 'ഗുണിക്കുക', അതിനാൽ ബാക്കിയുള്ളത് അപ്രത്യക്ഷമാകും. 'അയാൾ എന്നോട് ഇത് പറഞ്ഞു, എന്നോട് അത് പറഞ്ഞു' എന്ന് മറ്റൊരാളെ കുറിച്ച് ചിന്തിക്കുന്നത് കുറ്റകരമാണ്. റോഡിലൂടെ നടക്കുമ്പോൾ ഒരാൾ ഭിത്തിയിൽ ഇടിച്ചാൽ പിന്നെ അതിനെ ശകാരിക്കാത്തതെന്തേ? ഒരു വൃക്ഷത്തെ നിർജീവമായി കണക്കാക്കുന്നത് എന്തുകൊണ്ട്? നിങ്ങളെ വേദനിപ്പിക്കുന്നവരെല്ലാം പച്ചമരങ്ങളെപ്പോലെയാണ്!

**ചോദ്യകർത്താവ്:** നിങ്ങൾ ഞങ്ങൾക്ക് സ്ഥൂലമായ സംഘർഷത്തിന്റെ ഒരു ഉദാഹരണം നൽകി. ഇപ്പോൾ, സംഘർഷത്തിന്റെ സൂക്ഷ്മവും, സൂക്ഷ്മതരവും, സൂക്ഷ്മതമവുമായ രൂപങ്ങളുടെ ഉദാഹരണങ്ങളെക്കുറിച്ച് എന്താണ് പറയുന്നത്. എന്താണ് സൂക്ഷ്മമായ സംഘർഷം?

**ദാദാശ്രീ:** നിങ്ങളുടെ പിതാവുമായി നിങ്ങൾക്കുള്ള സംഘർഷം എല്ലാം സൂക്ഷ്മമായ സംഘർഷമാണ്.

**ചോദ്യകർത്താവ്:** അപ്പോൾ അത് എങ്ങനെയുള്ളതാണ്?

**ദാദാശ്രീ:** നിങ്ങൾ പരസ്പരം ഇടിക്കുന്നുണ്ടോ?

**ചോദ്യകർത്താവ്:** ഇല്ല.

**ദാദാശ്രീ:** അതൊരു സൂക്ഷ്മമായ സംഘർഷമാണ്.

**ചോദ്യകർത്താവ്:** സൂക്ഷ്മമായ എന്നതിന്റെ അർത്ഥം മനസ്സിലൂടെയാണോ? സംസാരത്തിലൂടെയാണെങ്കിൽ അതും സൂക്ഷ്മതയിൽ പെടുമോ?

**ദാദാശ്രീ:** അത് സ്ഥൂലം ആണ്. മറ്റൊരാൾക്ക് അറിയാത്തത്, ദൃശ്യമല്ലാത്തത്, എല്ലാം സൂക്ഷ്മമായ സംഘർഷത്തിൽ ആണ്.

**ചോദ്യകർത്താവ്:** അത്തരം സൂക്ഷ്മമായ സംഘർഷങ്ങൾ എങ്ങനെ ഒഴിവാക്കാനാകും?

**ദാദാശ്രീ:** ആദ്യം, നിങ്ങൾ സ്ഥൂലമായ സംഘർഷം ഒഴിവാക്കണം, പിന്നെ സൂക്ഷ്മവും, സൂക്ഷ്മതരവും, സൂക്ഷ്മതമവുമായ സംഘർഷം.

**ചോദ്യകർത്താവ്:** സൂക്ഷ്മമായ സംഘർഷം എന്ന് എന്തിനെയാണ് വിളിക്കേണ്ടത്?

**ദാദാശ്രീ:** നിങ്ങൾ ആരെയെങ്കിലും തല്ലുകയാണെങ്കിൽ, 'ഞാൻ പരിശുദ്ധാത്മാവാണ്, ശാസ്ത്രീയ സാഹചര്യ തെളിവുകളാണ് (*വ്യവസ്ഥിത്*) എന്നെ തട്ടുന്നത് എന്ന് ആ വ്യക്തി *ജ്ഞാനത്തിൽ* കാണുന്നു. അയാൾ അതെല്ലാം കാണുന്നു, പക്ഷേ അയാൾ തൽക്ഷണം അയാളുടെ മനസ്സിൽ നേരിയതോതിൽ തെറ്റ് കണ്ടാൽ., അത് സൂക്ഷ്മമായ സംഘർഷമായി കണക്കാക്കപ്പെടുന്നു.

**ചോദ്യകർത്താവ്:** ദയവായി ഒന്നുകൂടി വിശദീകരിക്കു, എനിക്ക് പൂർണ്ണമായി മനസ്സിലായില്ല.

**ദാദാശ്രീ:** ഇവരിൽ നിങ്ങൾ കാണുന്ന ഈ പിഴവുകൾ സൂക്ഷ്മമായ സംഘട്ടനമാണ്.

**ചോദ്യകർത്താവ്:** അതിനാൽ മറ്റുള്ളവരുടെ തെറ്റുകൾ കാണുന്നത് സൂക്ഷ്മമായ സംഘർഷമാണ്.

**ദാദാശ്രീ:** ദാദാശ്രീ: അത് അങ്ങനെയല്ല. 'ഈ തെറ്റ് തീർച്ചയായും മറ്റൊരാളിൽ ഇല്ല' എന്ന് ഒരാൾ തീരുമാനിച്ചു, എന്നിട്ടും അയാൾ ഒരു തെറ്റ് കാണുന്നു; അത് സൂക്ഷ്മമായ സംഘർഷമാണ്. ആ തെറ്റ് (നിങ്ങളുടെ) നിങ്ങൾ കാണണം. കാരണം, മറ്റേ വ്യക്തി ശുദ്ധമായ ആത്മാവാണ്, തെറ്റ് വേറിട്ടതാണ്.

**ചോദ്യകർത്താവ്:** അപ്പോൾ നിങ്ങൾ സംസാരിച്ച മനസ്സിൽ സംഭവിക്കുന്ന സംഘർഷമാണോ?

**ദാദാശ്രീ:** അതെല്ലാം യഥാർത്ഥത്തിൽ സൂക്ഷ്മതയ്ക്ക് കീഴിലാണ്.

**ചോദ്യകർത്താവ്:** അപ്പോൾ രണ്ടും തമ്മിലുള്ള വ്യത്യാസം എന്താണ്?

**ദാദാശ്രീ:** ഈ പോയിന്റ് യഥാർത്ഥത്തിൽ മനസ്സിന് അപ്പുറമാണ്.

**ചോദ്യകർത്താവ്:** മനസ്സിനുള്ളിലെ സംഘർഷവും ആ തെറ്റുകളും...

**ദാദാശ്രീ:** അത് മനസ്സിന്റെ കാര്യമല്ല.

**ചോദ്യകർത്താവ്:** സൂക്ഷ്മതരമായ സംഘർഷം ഉള്ളിടത്ത്, ആ സമയത്ത് സൂക്ഷ്മമായ സംഘട്ടനവും ഉണ്ടെന്നാണോ അർത്ഥമാക്കുന്നത്?

**ദാദാശ്രീ:** നിങ്ങൾ അതിനെക്കുറിച്ച് വിഷമിക്കേണ്ടതില്ല. സൂക്ഷ്മമായത് വ്യത്യസ്തമാണ്, സൂക്ഷ്മതരമായത് വ്യത്യസ്തമാണ്. സൂക്ഷ്മമാണ് പരമമായ കാര്യം.

**ചോദ്യകർത്താവ്:** ചന്ദുഭായിയുമായി ഇഴുകിച്ചേരുന്നത് ഏറ്റവും സൂക്ഷ്മമായ (സൂക്ഷ്മതമമായ) സംഘട്ടനമായി കണക്കാക്കപ്പെടുന്നുവെന്ന് സത്സംഗത്തിനിടെ ഒരിക്കൽ സൂചിപ്പിച്ചിരുന്നു.

**ദാദാശ്രീ:** അതെ. ഏറ്റവും സൂക്ഷ്മമായ സംഘർഷം! നിങ്ങൾ അത് ഒഴിവാക്കണം. നിങ്ങൾ അബദ്ധത്തിൽ മുഴുകി (*തൻമയകാർ*). അങ്ങനെ ഒരു തെറ്റ് സംഭവിച്ചുവെന്ന് അപ്പോൾ നിങ്ങൾ മനസ്സിലാക്കുന്നു.

**ചോദ്യകർത്താവ്:** ഇപ്പോൾ, ശുദ്ധാത്മാവ് ഒഴികെ, ഈ ലോകത്തിലെ ഒരു താൽക്കാലിക കാര്യത്തിലും എനിക്ക് ആഗ്രഹമില്ല. എന്നിട്ടും, ചന്ദുഭായ് ഇപ്പോഴും വീണ്ടും വീണ്ടും മുഴുകുന്ന അവസ്ഥയിൽ തുടരുന്നു. അതിനാൽ സൂക്ഷ്മതരമായ സംഘർഷം നടന്നിട്ടുണ്ട്, അല്ലേ?

**ദാദാശ്രീ:** അത് യഥാർത്ഥത്തിൽ ഏറ്റവും സൂക്ഷ്മമായ സംഘട്ടനമായി കണക്കാക്കപ്പെടുന്നു.

**ചോദ്യകർത്താവ്:** അപ്പോൾ, ആ സംഘർഷം ഒഴിവാക്കാൻ *പ്രതിക്രമണം* മാത്രമാണോ പ്രതിവിധി? അതോ മറ്റെന്തെങ്കിലും പരിഹാരമുണ്ടോ?

**ദാദാശ്രീ:** മറ്റൊരു ആയുധവുമില്ല.

**ചോദ്യകർത്താവ്:** എന്നാൽ ദാദാ, ഞങ്ങൾ *പ്രതിക്രമണം* ചെയ്യേണ്ടിവരുമ്പോൾ, അത് നമ്മുടെ ഈഗോ ആയി കണക്കാക്കുന്നില്ലേ?

**ദാദാശ്രീ:** ഇല്ല, 'നിങ്ങൾ' *പ്രതിക്രമണം* ചെയ്യേണ്ടതില്ല. ഇത് [കുറ്റം] ചന്ദുഭായിയുടേതാണ്, ശുദ്ധമായ ആത്മാവിന് യഥാർത്ഥത്തിൽ അറിയാം, ശുദ്ധമായ ആത്മാവ് കുറ്റം ചെയ്തിട്ടില്ല. അതുകൊണ്ട് അത് ചെയ്യേണ്ടതില്ല. കുറ്റം ചെയ്തവൻ മാത്രമാണ് [അത് ചെയ്യേണ്ടത്], ചന്ദുഭായ് *പ്രതിക്രമണം* ചെയ്യുന്നു, തീർച്ചയായും *അതിക്രമണം* മൂലമാണ് ഐഹികജീവിതം ഉടലെടുത്തത്. ആരാണ് *അതിക്രമണം* ചെയ്യുന്നത്? അഹങ്കാരവും ബുദ്ധിയും ചേർന്ന് അത് ചെയ്യുന്നു.

## 11. പ്രകൃതിയുടെ പ്രതികൂലമായ ഗുണഗണങ്ങൾക്കെതിരെ പുരുഷാർത്ഥം....

ഒരു ജീവിതകാലം പോലും രാഗമില്ലാതെ കടന്നുപോയിട്ടില്ല. ഒരാൾ *ജ്ഞാനം* പ്രാപിക്കാത്തിടത്തോളം, ഒരാൾ ആസക്തിയും (*രാഗം*) വെറുപ്പും (*ദ്വേഷം*) സൂക്ഷിക്കുന്നു. മൂന്നാമതൊരു കാര്യവുമില്ല.

**ചോദ്യകർത്താവ്:** പക്ഷേ ദാദാ, വെറുപ്പ് തീർച്ചയായും രാഗത്തിന്റെ സന്തതിയാണ്, അല്ലേ?

**ദാദാശ്രീ:** അതെ. അത് അതിന്റെ സന്തതിയാണ്, പക്ഷേ അത് അതിന്റെ ഫലമാണ്; സന്തതി എന്നാൽ അതിന്റെ ഫലം എന്നാണ്. വളരെയധികം ആസക്തി ഉണ്ടാകുമ്പോൾ, നിങ്ങൾക്ക് ആരുമായാണ് ആസക്തി ഉള്ളത്, അത് അമിതമായി വർദ്ധിക്കുമ്പോൾ, ആ വ്യക്തിയോട് വെറുപ്പ് ഉടലെടുക്കുന്നു. എന്തെങ്കിലും അതിന്റെ പരിധിക്ക് പുറത്ത് പോകുമ്പോൾ, നിങ്ങൾ അതിനോട് അനിഷ്ടം വളർത്തും, അത് ഇഷ്ടപ്പെടാത്തതാണെങ്കിൽ അതിനെ വെറുപ്പ് എന്ന് വിളിക്കുന്നു. നിങ്ങൾക്ക് ഇത് മനസ്സിലായോ?

**ചോദ്യകർത്താവ്:** ഉവ്വ്. മനസ്സിലായി.

**ദാദാശ്രീ:** നിങ്ങൾ കണ്ടുമുട്ടുന്നതെന്തും നിങ്ങളുടെ സ്വന്തം പ്രതികരണമാണെന്ന് നിങ്ങൾ മനസ്സിലാക്കണം! നിങ്ങൾ ആരെയെങ്കിലും ബഹുമാനത്തോടെ അഭിവാദ്യം ചെയ്യുകയും അയാളുടെ മുഖം മുഷിഞ്ഞിരിക്കുന്നതായി തോന്നുകയും ചെയ്യുന്നുവെങ്കിൽ, ഇത് നിങ്ങളോടുള്ള പ്രതികരണമാണെന്ന് നിങ്ങൾ മനസ്സിലാക്കണം. അപ്പോൾ നിങ്ങൾ എന്താണ് ചെയ്യേണ്ടത്? *പ്രതിക്രമണം* ചെയ്യണം. ഈ ലോകത്ത് മറ്റൊരു പരിഹാരവുമില്ല. അതേസമയം ലോകത്തിലെ ആളുകൾ എന്താണ് ചെയ്യുന്നത്? അവർ തിരിച്ച് ചൊറിഞ്ഞുകൊണ്ട് പ്രതികരിക്കുന്നു! അതിനാൽ, അവർ മുമ്പ് ഉണ്ടായിരുന്ന അതേ സാഹചര്യം പുനഃസൃഷ്ടിക്കുന്നു. ഇപ്പോൾ നിങ്ങൾ ശുദ്ധമായ ആത്മാവായി മാറിയിരിക്കുന്നു, ഏതെങ്കിലും വിധത്തിൽ അല്ലെങ്കിൽ മറ്റൊരു വിധത്തിൽ നിങ്ങളുടെ തെറ്റുകൾ അംഗീകരിക്കുകയും അത് അവസാനിപ്പിക്കുകയും വേണം. ഒരു *ജ്ഞാനി പുരുഷൻ* എന്ന നിലയിൽ [പോലും], 'ഞങ്ങൾ' എല്ലാ തെറ്റുകളും അംഗീകരിക്കുകയും ആ കേസ് ക്ലിയർ ചെയ്യുകയും ഒഴിവാക്കുകയും ചെയ്യുന്നു.

**ചോദ്യകർത്താവ്:** അസൂയ ഉണ്ടാകുന്നു; അത് ഉണ്ടാകാതിരിക്കാൻ ഞാൻ എന്ത് ചെയ്യണം?

**ദാദാശ്രീ:** അത് നേരിടാൻ രണ്ട് വഴികളുണ്ട്. ഒന്ന്, അസൂയ ഉടലെടുത്ത ശേഷം പശ്ചാത്തപിക്കുക. രണ്ടാമതായി, ഉയർന്നുവരുന്ന അസൂയയിൽ, നിങ്ങൾ [ആത്മാവ് എന്ന നിലയിൽ] ആ അസൂയയുടെ 'കർത്താവ്' അല്ല. അസൂയ എന്നത് നിങ്ങളുടെ മുൻകാല ജീവിതത്തിൽ നിറഞ്ഞുനിന്ന *പരമാണ* ആണ് (ദ്രവ്യത്തിന്റെ ഏറ്റവും ചെറിയതും അവിഭാജ്യവും നശിപ്പിക്കാനാവാത്തതുമായ കണികകൾ). നിങ്ങൾ അവ സ്വീകരിക്കുന്നില്ലെങ്കിൽ, നിങ്ങൾ അവയിൽ മുഴുകിയില്ലെങ്കിൽ (തന്മയാകാർ) അസൂയ ഇല്ലാതാകും. നിങ്ങളുടെ ഉള്ളിൽ അസൂയ ഉടലെടുത്തതിന് ശേഷം പശ്ചാത്തപിക്കുക എന്നതാണ് ഏറ്റവും നല്ല കാര്യം.

**ചോദ്യകർത്താവ്:** ആരോടും സംശയം (*ശങ്ക*) ഉണ്ടാക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല, എന്നിട്ടും സംശയം ഉയരുന്നു. അപ്പോൾ എനിക്ക് അത് എങ്ങനെ നിർത്താനാകും?

**ദാദാശ്രീ:** നിങ്ങൾ വ്യക്തിയുടെ ശുദ്ധമായ ആത്മാവിനെ ഓർമ്മിക്കുകയും ക്ഷമ ചോദിക്കുകയും വേണം. അതിനായി

പ്രതിക്രമണം ചെയ്യണം. അത് യഥാർത്ഥത്തിൽ, ഭൂതകാലത്തിൽ (ജീവിതത്തിൽ) നിങ്ങൾ തെറ്റുകൾ വരുത്തിയതിനാലാണ് സംശയം ഉയരുന്നത്.

നിങ്ങൾ ഒരു കാട്ടിൽ പ്രവേശിക്കുമ്പോൾ, ലൗകിക അറിവിന്റെ അടിസ്ഥാനത്തിൽ, 'ഞാൻ ഒരു കൊള്ളക്കാരനെ കണ്ടുമുട്ടിയാലോ' അല്ലെങ്കിൽ 'ഒരു കടുവയെ കണ്ടുമുട്ടിയാൽ എന്ത് സംഭവിക്കും?' എന്ന ചിന്ത ഉയരുന്നു, അങ്ങനെ ഒരു ചിന്ത ഉദിച്ചാൽ, *പ്രതിക്രമണം* ചെയ്യുക. ആ സമയത്ത്. സംശയം തോന്നിയാൽ കാര്യങ്ങൾ കൈവിട്ടുപോയെന്നാണ് അർത്ഥം. സംശയം ജനിപ്പിക്കരുത്. ആർക്കെങ്കിലും എന്തെങ്കിലും സംശയം തോന്നിയാൽ *പ്രതിക്രമണം* ചെയ്യുക. സംശയം തന്നെ കഷ്ടത കൊണ്ടുവരുന്നു.

സംശയം വരുമ്പോൾ ഫയൽ ഒന്നിനെക്കൊണ്ട് [‘ചന്ദുഭായ്’; ആപേക്ഷിക സ്വയം] *പ്രതിക്രമണം* ചെയ്യിക്കണം. നിങ്ങൾ ഈ പ്രപഞ്ചത്തിന്റെ നാഥനാണ്, എന്തുകൊണ്ടാണ് നിങ്ങൾക്ക് സംശയം ഉണ്ടാകുന്നത്? മനുഷ്യൻ ആയതിനാൽ സംശയങ്ങൾ ഉയരും. എന്നിരുന്നാലും, തെറ്റ് സംഭവിച്ചതിനാൽ, നിങ്ങൾ തൽക്ഷണം *പ്രതിക്രമണം* ചെയ്യണം.

നിങ്ങൾ സംശയമുള്ളവർക്ക് വേണ്ടി *പ്രതിക്രമണം* ചെയ്യുക. അല്ലെങ്കിൽ, സംശയം നിങ്ങളെ തിന്നുകളയും.

ഒരാളെക്കുറിച്ച് നിങ്ങൾക്ക് നേരിയ അനുകൂലമായ അല്ലെങ്കിൽ പ്രതികൂലമായ ചിന്തയുണ്ടെങ്കിൽ, നിങ്ങൾ അത് ഉടൻ മായ്ക്കണം. ആ ചിന്ത അൽപ്പനേരത്തേക്കെങ്കിലും തുടരുകയാണെങ്കിൽ, പിന്നീട് അത് മറ്റൊരാളിലേക്ക് എത്തുകയും പിന്നീട് അത് പെരുകുകയും ചെയ്യും. നാല് മണിക്കൂറിനുള്ളിൽ, പന്ത്രണ്ട് മണിക്കൂറിനുള്ളിൽ അല്ലെങ്കിൽ രണ്ട് ദിവസത്തിനുള്ളിൽ അത് മറ്റൊരു വ്യക്തിയുടെ ഉള്ളിൽ പെരുകും. അതിനാൽ, പ്രകമ്പനങ്ങളുടെ ഒഴുക്ക് ആ ദിശയിലേക്ക് നിങ്ങൾ അനുവദിക്കരുത്.

എല്ലായ്പ്പോഴും, നിങ്ങൾ ഏതെങ്കിലും പ്രവൃത്തിക്ക് വേണ്ടി പശ്ചാത്തപിച്ചാൽ, ആ പ്രവൃത്തിയുടെ അനന്തരഫലം തീർച്ചയായും എഴുപത്തിയഞ്ച് ശതമാനം നശിപ്പിക്കപ്പെടും. അതിനുശേഷം, കത്തിച്ച കയറിന് സമാനമായ ഒരു പ്രഭാവം നൽകുന്നു. അടുത്ത ജന്മത്തിൽ ആ പൊള്ളലേറ്റ കയർ ഒരു ചെറിയ സ്പർശനത്തിൽ തന്നെ ശിഥിലമാകും.

ഒരു പ്രവൃത്തിയും ഫലം നൽകാതെ പോകുന്നില്ല. പ്രതിക്രമണം ചെയ്യുന്നതിലൂടെ, 'കയർ' കരിഞ്ഞുപോകുന്നു. എന്നിരുന്നാലും, ഡിസൈൻ അതേപടി തുടരുന്നു. എന്നാൽ അടുത്ത ജന്മത്തിൽ എന്താണ് ചെയ്യേണ്ടത്? ഒരു ചെറിയ സ്പർശനത്തിൽ, അത് ബ്രഷ് ചെയ്യുമ്പോൾ, അത് ചിതറിപ്പോകുന്നു.

## 12. ജ്ഞാനത്തിലൂടെ മോശം ശീലങ്ങൾ നീക്കം ചെയ്യൽ

**ചോദ്യകർത്താവ്:** ഞാൻ പുകവലിക്കുന്ന ഒരു മോശം ശീലം രൂപപ്പെടുത്തിയിട്ടുണ്ട്.

**ദാദാശ്രീ:** 'ഇത് തെറ്റാണ്, ഇത് മോശമായ കാര്യമാണ്.' എന്നത് ഉള്ളിൽ സൂക്ഷിക്കുക, "നിങ്ങൾ എന്തിനാണ് സിഗരറ്റ് വലിക്കുന്നത്?" എന്ന് ആരെങ്കിലും പറഞ്ഞാൽ, പിന്നെ അതിനെ പ്രതിരോധിക്കരുത്. അത് മോശമാണെന്ന് പറയുക. "പ്രിയപ്പെട്ട സുഹൃത്തേ, ഇത് എന്റെ ബലഹീനതയാണ്."എന്ന് പറയുക, അപ്പോൾ അത് ഒരു ദിവസം വിട്ടുപോകും. അല്ലെങ്കിൽ, അത് നിങ്ങളെ പോകാൻ അനുവദിക്കില്ല.

'ഞങ്ങളും' *പ്രതിക്രമണം* ചെയ്യുന്നു. ഒരാൾ തീർച്ചയായും അഭിപ്രായത്തിൽ നിന്ന് മുക്തനാകണം. അഭിപ്രായം നിലനിൽക്കുന്നുണ്ടെങ്കിൽ പ്രശ്നമുണ്ട്.

ഒരു വ്യക്തി *പ്രതിക്രമണം* ചെയ്താൽ, അയാൾ ഏറ്റവും മഹത്തായ കാര്യം പ്രാപിക്കുന്നു. അതിനാൽ, ഇത് സാങ്കേതികമായി; ശാസ്ത്രീയമായി, അത് ആവശ്യമില്ല, എന്നിരുന്നാലും സാങ്കേതികമായി ഇത് ആവശ്യമാണ്.

**ചോദ്യകർത്താവ്:** എങ്ങനെയാണ് അത് ശാസ്ത്രീയമാകുന്നത്?

**ദാദാശ്രീ:** ശാസ്ത്രീയമായി, അത് പിന്നീട് അയാളുടെ ഡിസ്ചാർജ് ആയി കണക്കാക്കപ്പെടുന്നു; അതിനുശേഷം, [*പ്രതിക്രമണം*] ചെയ്യേണ്ടതുണ്ടോ? കാരണം, നിങ്ങൾ വേർപിരിയുന്നു, അത് [വിസർജ്ജനം] വേറിട്ടതാണ്. ഈ ആളുകൾക്ക് [വേർപെട്ടിരിക്കാൻ] അത്ര ശക്തിയില്ല! *പ്രതിക്രമണം* ചെയ്തില്ലെങ്കിൽ ആ അഭിപ്രായം നിലനിൽക്കും. നിങ്ങൾ *പ്രതിക്രമണം* ചെയ്താൽ, നിങ്ങൾ അഭിപ്രായത്തിൽ നിന്ന് വേറിട്ടുനിൽക്കും, ഇത് ഉറപ്പാണോ? നിങ്ങൾ ആ അഭിപ്രായത്തിൽ നിന്ന് വേർപെട്ടുവെന്നത് ഉറപ്പാണ്, അല്ലേ?

പല അഭിപ്രായങ്ങൾ നിലനിൽക്കുന്നുണ്ടെങ്കിലും മനസ്സിന്റെ

ഭൂരിഭാഗവും അവശേഷിക്കുന്നു. മനസ്സ് അഭിപ്രായങ്ങളാൽ നിർമ്മിതമായതാണ് ഇതിന് കാരണം.

നിങ്ങൾ ഒരു ദുശ്ശീലം സ്വീകരിച്ചാൽ 'ഞങ്ങൾക്ക് പ്രശ്നമില്ലെന്ന്' 'ഞങ്ങൾ' പ്രസ്താവിച്ചു; എന്നാൽ ദൈവത്തെ സാക്ഷിയാക്കി, സ്വീകരിച്ച ഏതൊരു ദുശ്ശീലത്തിനും *പ്രതിക്രമണം* ചെയ്യുക, "അല്ലയോ ദൈവമേ! ഞാൻ മദ്യം കഴിക്കരുത്, എന്നിട്ടും ഞാൻ അത് കുടിക്കുന്നു. അതിന് ഞാൻ ക്ഷമ ചോദിക്കുന്നു. ഇനി കുടിക്കാതിരിക്കാൻ എനിക്ക് ശക്തി തരൂ. ഇത്രയും ചെയ്യുക. "നിങ്ങൾ എന്തിനാണ് മദ്യം കഴിക്കുന്നത്?" എന്ന് പറഞ്ഞ് ആളുകൾ എതിർപ്പ് ഉയർത്തുന്നു. ഹേയ്, നിങ്ങൾ കാര്യം വഷളാക്കുകയാണ്. നിങ്ങൾ അയാളെ ദ്രോഹിക്കുന്നു. "നിങ്ങൾ എത്ര വലിയ തെറ്റ് ചെയ്തിട്ടുണ്ടെങ്കിലും, ഈ രീതിയിൽ *പ്രതിക്രമണം* ചെയ്യുക" എന്ന് ഞാൻ പറഞ്ഞിട്ടുണ്ട്.

**ചോദ്യകർത്താവ്:** രാവിലെ ചായ കുടിക്കുമ്പോൾ നിങ്ങൾ പറഞ്ഞിരുന്നു, "ഞങ്ങൾ പ്രത്യാഖ്യാനം കഴിഞ്ഞ് ചായ കുടിക്കും".

**ദാദാശ്രീ:** ശരിയാണ്!

**ചോദ്യകർത്താവ്:** നാം വിഷയത്തിൽ ആയിരുന്നതിനാൽ, എനിക്ക് ഇത് സൂചിപ്പിക്കേണ്ടിവന്നു.

**ദാദാശ്രീ:** അതുകൊണ്ട് 'ഞാൻ' [ആത്മാവ്] യഥാർത്ഥത്തിൽ ചായ കുടിക്കുന്നില്ല. എന്നിരുന്നാലും, അത് കുടിക്കാനുള്ള സാഹചര്യം കൂടി വരുന്നു. അത് നിർബന്ധമായും വരുന്നു. ആ സമയത്ത് എന്താണ് ചെയ്യേണ്ടത്? *പ്രത്യാഖ്യാനം* ചെയ്യാതെ എപ്പോഴെങ്കിലും കുടിച്ചാൽ അത് പറ്റും. അതിനാൽ, എണ്ണ പുരട്ടിയ ശേഷം, നിറമുള്ള വെള്ളം ഒഴിക്കണം; പക്ഷേ എണ്ണ പുരട്ടിയതിനു ശേഷം മാത്രം. അതെ, 'നമ്മൾ' *പ്രത്യാഖ്യാനത്തിന്റെ* രൂപത്തിൽ 'എണ്ണ' പുരട്ടുന്നു, പിന്നെ പച്ച നിറമുള്ള വെള്ളം ഒഴിച്ചാൽ, അത് ഉള്ളിൽ ഒട്ടില്ല. അങ്ങനെ, ഞാൻ *പ്രത്യാഖ്യാനം* ചെയ്തു, എന്നിട്ട് ചായ കുടിച്ചു!

ഇത്രയും മനസ്സിലാക്കുന്നത് മൂല്യവത്താണ്. പ്രത്യഖ്യാനം ചെയ്തതിന് ശേഷം ഇതെല്ലാം ചെയ്യുക. *അതിക്രമണം* സംഭവിക്കുമ്പോഴെല്ലാം യഥാർത്ഥത്തിൽ *പ്രതിക്രമണം* ചെയ്യണം. ചായ കുടിക്കുന്നത് *അതിക്രമണമായി* കണക്കാക്കില്ല. ചായ നിർബന്ധമായും കുടിക്കണം. അത് *അതിക്രമണമായി* കണക്കാക്കില്ല. എന്നിരുന്നാലും,

നിങ്ങൾ *പ്രത്യാഖ്യാനം* ചെയ്യുന്നില്ലെങ്കിൽ, നിങ്ങൾ എണ്ണ പുരട്ടുന്നില്ലെങ്കിൽ, അതിൽ ചിലത് 'പറ്റിനിൽക്കുന്നു'. ഇനി 'എണ്ണ' പുരട്ടി എല്ലാം ചെയ്യുക!

താരതമ്യേന, 'നമുക്ക്' ശാരീരിക ക്ലേശങ്ങൾ കുറവാണ്. എന്നിരുന്നാലും, നോക്കൂ, ഒരു മാസം മുഴുവൻ കടന്നുപോയി, ദാദായ്ക്ക് ഒരു വാഹനാപകടമുണ്ടായി. പിന്നീട് ഈ 'വെളിച്ചം' അണയാൻ പോകുന്നതുപോലെയായി.

**ചോദ്യകർത്താവ്:** അങ്ങനെയൊന്നും സംഭവിക്കില്ല, ദാദാ.

**ദാദാശ്രീ:** ഇല്ല, ഹീരാബ [ദാദാശ്രീയുടെ ഭാര്യ] അന്തരിച്ചാൽ, ഈ ശരീരത്തിനും അത് സംഭവിക്കില്ലേ? ഏത് തരത്തിലുള്ള *വേദനീയ* കർമ്മമാണ് (വേദനയുടെയോ സുഖത്തിന്റെയോ സംവേദനം സൃഷ്ടിക്കുന്ന കർമ്മം) അത്?

**ചോദ്യകർത്താവ്:** *അശാത്ത വേദനീയ* (വേദനയുടെ സംവേദനം സൃഷ്ടിക്കുന്ന കർമ്മം).

**ദാദാശ്രീ:** 'നമുക്ക്' വേദനയുടെ സംവേദനം ഉണ്ടെന്ന് ആളുകൾ അനുമാനിക്കുന്നു. എന്നിരുന്നാലും, വേദനയുടെ സംവേദനം 'നമ്മെ' ബാധിക്കുന്നില്ല, അത് തീർത്ഥങ്കർ ഭഗവാന്മാരെയും ബാധിക്കുന്നില്ല (മറ്റുള്ളവരെ മോചിപ്പിക്കാൻ കഴിയുന്ന തികച്ചും പ്രബുദ്ധരായ ഭഗവാന്മാർ). ഹീരാബയുടെ വിയോഗത്തിൽ ഞാൻ ദുഃഖിക്കുന്നില്ല. എന്നെ ഒന്നുപോലും ബാധിച്ചിട്ടില്ല. എനിക്ക് വേദന അനുഭവപ്പെടുന്നു, ഞാൻ വേദന അനുഭവിക്കുന്നു എന്ന് ആളുകൾ കരുതുന്നു. എന്നിരുന്നാലും, കഴിഞ്ഞ ഇരുപത് വർഷമായി വേദനയുടെ സംവേദനം ഒരു നിമിഷം പോലും 'നമ്മെ' ബാധിച്ചിട്ടില്ല! ഇത് ഞാൻ നിങ്ങൾക്ക് നൽകിയ ശാസ്ത്രമാണ്. നിങ്ങൾ വീണു പോയാൽ, നിങ്ങൾക്ക് നഷ്ടപ്പെടും. [ശരിയായ] ധാരണയുണ്ടെങ്കിൽ, ഒരാൾ ഒരിക്കലും വീഴ്ച വരുത്തുകയില്ല, അല്ലേ?

**ചോദ്യകർത്താവ്:** ഇത് അംബലാൽഭായിയെ [ദാദാശ്രീയുടെ ബന്ധുവിനെ] ബാധിക്കുന്നു, അല്ലേ? വേദന സംവേദനം നൽകുന്ന കർമ്മം തീർച്ചയായും ദാദാ ഭഗവാനെ ബാധിക്കില്ല.

**ദാദാശ്രീ:** ഇല്ല. രണ്ടും ബാധിക്കില്ല. ഈ ശാസ്ത്രം ഇങ്ങനെയാണ്. അത് അയാളെ ബാധിച്ചാൽ ഒരാൾ ഭ്രാന്തനാകും, അല്ലേ?

വാസ്തവത്തിൽ, കഷ്ടപ്പാടുകൾ (*ദുഖം*) ഉണ്ടെന്ന് മനസ്സിലാക്കാത്തത് കൊണ്ടാണ്. ധാരണയുണ്ടെങ്കിൽ, അത് ഈ 'ഫയലിനെ' ബാധിക്കില്ല [ആത്മാവിൽ അല്ലാത്തവരുടെ കർമ്മ അക്കൗണ്ടുകൾ ക്ലിയർ ചെയ്യേണ്ടത്]. അത് ആരെയും ബാധിക്കുമായിരുന്നില്ല. യഥാർത്ഥത്തിൽ ഉള്ള കഷ്ടപ്പാടുകൾ മനസ്സിലാക്കാൻ കഴിയാത്തതാണ്. ഈ *ജ്ഞാനം* മനസ്സിലാക്കിയാൽ പിന്നെ എങ്ങനെ കഷ്ടപ്പാടുകൾ ഉണ്ടാകും? വേദന (*അശാത*) ഉണ്ടാകില്ല, സുഖം (*ശാത*) ഉണ്ടാകില്ല.

## 13.ആർത്തധ്യാനത്തിൽ നിന്നും രൗദ്ര ധ്യാനത്തിൽ നിന്നും മോചനം

**ചോദ്യകർത്താവ്:** *ആർത്തധ്യാനവും* (സ്വയം ദ്രോഹിക്കുന്ന ആന്തരിക അവസ്ഥ) *രൗദ്രധ്യാനവും* (സ്വന്തത്തെയും മറ്റുള്ളവരെയും ദ്രോഹിക്കുന്ന പ്രതികൂല ആന്തരിക അവസ്ഥ) നിമിഷം തോറും സംഭവിക്കുന്നതായി പറയപ്പെടുന്നു. അതുകൊണ്ട് *ആർത്തധ്യാനം* എന്നും *രൗദ്രധ്യാനം* എന്നും പറയാവുന്നത് എന്താണെന്ന് ദയവായി വിശദീകരിക്കുക.

**ദാദാശ്രീ:** *ആർത്ത ധ്യാനം* ഉൾപ്പെടുന്നത് സ്വയം മാത്രമാണ്. അതിൽ മറ്റാരും ഉൾപ്പെടുന്നില്ല. 'ഷോട്ടുകൾ' മറ്റാരെയും അടിക്കുന്നില്ല. ഈ രീതിയിൽ, ഒരാൾ നിശബ്ദനായി, സ്വയം കഷ്ടപ്പെടുന്നു, എന്നാൽ മറ്റൊരാളുടെ നേരെ 'വെടി' എറിയുകയാണെങ്കിൽ, അത് *രൗദ്ര ധ്യാനം* ആണ്.

*ആർത്തധ്യാനത്തിന്റെ* കാര്യത്തിൽ, ഒരു വ്യക്തിക്ക് ജ്ഞാനം ഇല്ലെങ്കിൽ, അയാൾ 'ഞാൻ ചന്ദുഭായ്' ആണെന്ന് വിശ്വസിക്കുന്നു, എന്നിട്ട് [അയാൾ ചിന്തിക്കുന്നു], 'എനിക്ക് ഇത് സംഭവിക്കുകയാണെങ്കിൽ, അല്ലെങ്കിൽ അത് സംഭവിക്കുകയാണെങ്കിൽ, പിന്നെ എന്ത് സംഭവിക്കും?' പെൺമക്കളെ വിവാഹം കഴിപ്പിക്കാൻ പോകുകയാണോ? ഇരുപത്തിനാല് വയസ്സ് തികയുമ്പോൾ വിവാഹം കഴിക്കണം. ഒരാൾ തന്റെ മകൾക്ക് അഞ്ച് വയസ്സുള്ളപ്പോൾ മുതൽ വിഷമിക്കാൻ തുടങ്ങുമ്പോൾ, അത് *ആർത്തധ്യാനം* ചെയ്യുതായി കണക്കാക്കപ്പെടുന്നു. നിങ്ങൾക്ക് മനസ്സിലായോ?

സ്വയം നിഷേധാത്മകമായി ചിന്തിക്കുക, സ്വയം ഉപദ്രവിക്കുന്ന കാര്യങ്ങൾ ചെയ്യുക, ഉദാഹരണത്തിന്, 'എന്റെ കാർ സ്റ്റാർട്ട് ചെയ്യുമോ

ഇല്ലയോ? [എന്റെ ദൈനംദിന ജീവിത ഉത്തരവാദിത്തങ്ങൾ വേണ്ടത്ര നിറവേറ്റപ്പെടുമോ ഇല്ലയോ?] ഞാൻ അസുഖം ബാധിച്ച് മരിച്ചാൽ എന്ത് സംഭവിക്കും?' അതിനെയാണ് *ആർത്തധ്യാൻ* എന്ന് പറയുന്നത്.

*രൗദ്രധ്യാനത്തെ* സംബന്ധിച്ചിടത്തോളം, 'ഇയാൾ എനിക്ക് ദോഷം ചെയ്തു' എന്ന് ഒരാൾ ചിന്തിക്കുമ്പോൾ, അതെല്ലാം *രൗദ്രധ്യാനമായി* കണക്കാക്കപ്പെടുന്നു.

മറ്റുള്ളവരെക്കുറിച്ച് [നിഷേധാത്മകമായി] ചിന്തിക്കുന്നത്, ഏതെങ്കിലും രൂപത്തിൽ മറ്റുള്ളവർക്ക് ദോഷം വരുമെന്ന ചിന്ത ഉണ്ടാകുമ്പോൾ, *രൗദ്രധ്യാനം* സംഭവിച്ചതായി കണക്കാക്കുന്നു. 'തുണി നീട്ടി കൊടുക്കു' എന്ന ചിന്ത മനസ്സിൽ വരുന്നതായി പറയുക. [തുണി വ്യാപാരി അത് അളക്കുമ്പോൾ സാധനം നീട്ടി തന്റെ ഉപഭോക്താക്കളെ കബളിപ്പിക്കുന്നു.] 'നീട്ടി കൊടുക്കു' എന്ന് പറഞ്ഞ ഉടൻ, ഉപഭോക്താക്കൾക്ക് കുറഞ്ഞ തുണി കിട്ടും. അത്തരം ഒരു ധ്യാനവും വ്യക്തിയുടെ പണം വഞ്ചിക്കുന്നതിനെക്കുറിച്ചുള്ള ചിന്തയും ഉള്ളതിനാൽ, ആ ആന്തരിക അവസ്ഥ (ധ്യാൻ) *രൗദ്രധ്യാനമായി* കണക്കാക്കപ്പെടുന്നു. മറ്റുള്ളവരെ ദ്രോഹിക്കുന്ന ആന്തരിക അവസ്ഥയെ *രൗദ്രധ്യാനമായി* കണക്കാക്കുന്നു.

ഇപ്പോൾ, ഒരാൾ തീവ്രമായ *രൗദ്രധ്യാനം* ചെയ്തിട്ടുണ്ടാകാം, എന്നാൽ *പ്രതിക്രമണം* ചെയ്യുന്നതിലൂടെ അത് *ആർത്തധ്യാനമാക്കി* മാറ്റാൻ കഴിയും. രണ്ടുപേർ ഒരേ തരത്തിലുള്ള *രൗദ്രധ്യാനം* ചെയ്തുവെന്ന് കരുതുക. "ഞാൻ അയാളെ കൊല്ലും" എന്ന് രണ്ടുപേർ പറഞ്ഞതായി കരുതുക. ഒരാളെ കൊല്ലുക എന്ന ഉദ്ദേശത്തോടെയാണ് രണ്ടു പേർ ചെയ്തത്. അതാണ് *രൗദ്രധ്യാനമായി* കണക്കാക്കുന്നത്. എന്നിരുന്നാലും, അവരിൽ ഒരാൾ വീട്ടിൽ പോയി പശ്ചാത്തപിക്കുന്നു, 'അത് വിട്, ഞാൻ എന്തിനാണ് ഇത്തരമൊരു ഉദ്ദേശം ചെയ്തത്?' അങ്ങനെ, അത് *ആർത്തധ്യാനമായി* മാറുന്നു, എന്നാൽ രണ്ടാമത്തെ വ്യക്തിക്ക് *രൗദ്രധ്യാനം* അവശേഷിക്കുന്നു.

അതിനാൽ, പശ്ചാത്താപത്തിലൂടെ, *രൗദ്രധ്യാനത്തെപ്പോലും ആർത്തധ്യാനമാക്കി* മാറ്റാൻ കഴിയും. മാനസാന്തരത്തോടെ, നരകത്തിൽ [അടുത്ത ജന്മത്തിൽ] ഒരു ജീവരൂപമെന്ന നിലയിലുള്ള അസ്തിത്വത്തെ [അടുത്ത ജന്മത്തിൽ] ഉപ-മനുഷ്യ ജീവിതമായ

അസ്തിത്വത്തിലേക്ക് വഴിതിരിച്ചുവിടാൻ കഴിയും. കൂടുതൽ തീവ്രമായ പശ്ചാത്താപം *ധർമ്മധ്യാനത്തിലേക്ക്* (സദാചാരപരമായ ആന്തരിക അവസ്ഥ) നയിക്കുന്നു. ഒരാൾ ഒരു പ്രാവശ്യം പശ്ചാത്തപിച്ചാൽ അത് *ആർത്തധ്യാനമായും* കൂടുതൽ തീവ്രമായി പശ്ചാത്തപിച്ചു കൊണ്ടിരുന്നാൽ അത് *ധർമ്മധ്യാനമായും* മാറുന്നു. അതിനാൽ, പ്രവർത്തനം അതേപടി തുടരുന്നു, പക്ഷേ മാറ്റങ്ങൾ [ഉള്ളിൽ നിന്ന്] നടക്കുന്നു.

**ചോദ്യകർത്താവ്:** ഞാൻ വേറിട്ടു നിന്ന് 'ചന്ദുലാലി'നെക്കൊണ്ട് പ്രതിക്രമണം ചെയ്യിച്ചാൽ അതിനെ എന്താണ് വിളിക്കുക?

**ദാദാശ്രീ:** നിങ്ങൾ ഇപ്പോൾ ശുദ്ധമായ ആത്മാവാണ് എന്നതാണ് വസ്തുത, എന്നാൽ ഈ *പുദ്ഗലിന്റെ* (ശരീരത്തിന്റെ) വിമോചനം (ഇൻപുട്ടിന്റെയും ഔട്ട്പുട്ടിന്റെയും സെൽഫ് കോംപ്ലക്സ്) നടക്കണം, അല്ലേ? അതിനാൽ നിങ്ങൾ അയാളെ [ചന്ദുഭായ്] *പ്രതിക്രമണം* ചെയ്യിക്കാത്തിടത്തോളം കാലം മോചനം സംഭവിക്കുകയില്ല. *ധർമ്മധ്യാനത്തിൽ* നിങ്ങൾ *പുദ്ഗലിനെ* സൂക്ഷിക്കാത്തിടത്തോളം കാലം മോചനം സംഭവിക്കില്ല എന്നാണ് അർത്ഥമാക്കുന്നത്. കാരണം, *ശുക്ലധ്യാനം* ('ഞാൻ ശുദ്ധമായ ആത്മാവാണ്' എന്ന ബോധത്തിൽ ഒരാൾ നിലനിൽക്കുന്ന ആന്തരിക അവസ്ഥ) *പുദ്ഗലിന്* സംഭവിക്കില്ല. അതിനാൽ, *പുദ്ഗലിനെ ധർമ്മധ്യാനത്തിൽ* സൂക്ഷിക്കുക. അർത്ഥം, അയാളെ തുടർച്ചയായി *പ്രതിക്രമണം* ചെയ്യാൻ പ്രേരിപ്പിക്കുക. എത്ര പ്രാവശ്യം *ആർത്തധ്യാനം* നടന്നാലും അയാളെ *പ്രതിക്രമണം* ചെയ്യിക്കു.

കഴിഞ്ഞ ജന്മത്തിൽ നിന്ന് ഉത്ഭവിച്ച അജ്ഞത നിമിത്തം *ആർത്താധ്യാനം* ഉദിക്കും. അർത്ഥമാക്കുന്നത്, അത് സംഭവിക്കുന്നു. അതുകൊണ്ട് അയാളെ *പ്രതിക്രമണം* ചെയ്യിപ്പിക്കണം.

**ചോദ്യകർത്താവ്:** മറ്റുള്ളവരുടെ തെറ്റുകൾ കാണുമ്പോൾ *ആർത്തധ്യാനമോ രൗദ്രധ്യാനമോ* ഉണ്ടാകുമോ?

**ദാദാശ്രീ:** അതെ. ഒരു വ്യക്തി മറ്റുള്ളവരിൽ തെറ്റുകൾ കാണും, അതാണ് അയാൾ കൊണ്ടുവന്നത്, ഉള്ളിൽ നിറഞ്ഞ കർമ്മ സ്റ്റോക്ക്. എന്നിട്ടും, അയാൾ സ്വയം (*പോതെ*; വികസിക്കുന്ന 'ഞാൻ') കുറ്റക്കാരനല്ല. അയാൾ [ചന്ദുഭായ്] *പ്രതിക്രമണം* ചെയ്യണം, അങ്ങനെ, 'എന്തുകൊണ്ടാണ് ഇത് സംഭവിക്കുന്നത്? അങ്ങനെ സംഭവിക്കാൻ

പാടില്ല.' അത്രമാത്രം; അയാൾ [അയാളുടെ മുൻകാല ജീവിതത്തിൽ] ഏത് കർമ്മ ശേഖരം നിറച്ചിട്ടുണ്ടോ, അതാണ് പുറത്തുവരുന്നത്. അതിനെയാണ് നമ്മുടെ ലളിതമായ ഭാഷയിൽ നിറഞ്ഞ കർമ്മ ശേഖരം എന്ന് പറയുന്നത്.

രാത്രിയിൽ ഏഴോ എട്ടോ പേർ വന്ന്, "ചന്ദുഭായ് അവിടെയുണ്ടോ?" എന്നു വിളിച്ചു ചോദിക്കുന്നു. സമയം രാത്രി പതിനൊന്നര, അപ്പോൾ നിങ്ങൾ എന്താണ് പറയുക? അവർ നിങ്ങളുടെ നാട്ടിൽ നിന്നുള്ളവരാണ്. കൂട്ടത്തിൽ ഒന്നോ രണ്ടോ പേർ നിങ്ങളുടെ പരിചയക്കാരാണ്, ബാക്കിയുള്ളവർ ആ ആളുകളുടെ പരിചയക്കാരാണ്, അങ്ങനെ മൊത്തത്തിൽ അവർ പത്തും പന്ത്രണ്ടും പേരുള്ള ഒരു ഗ്രൂപ്പാണ്, അവർ നിങ്ങളെ വിളിക്കുന്നു. അപ്പോൾ, രാത്രി പതിനൊന്ന് മുപ്പതിന് നിങ്ങൾ ഇവരോട് എന്താണ് പറയുന്നത്? നിങ്ങൾ വാതിൽ തുറക്കുമോ ഇല്ലയോ?

**ചോദ്യകർത്താവ്:** ഉവ്വ്. ഞാൻ വാതിൽ തുറക്കും.

**ദാദാശ്രീ:** എന്നിട്ട് ഈ ആളുകളോട് എന്ത് പറയും? നിങ്ങൾ അവരെ നിരസിക്കുമോ?

**ചോദ്യകർത്താവ്:** ഇല്ല, ഇല്ല. എനിക്ക് എങ്ങനെ അവരെ നിരസിക്കാൻ കഴിയും?

**ദാദാശ്രീ:** അപ്പോൾ നിങ്ങൾ അവരോട് എന്ത് പറയും?

**ചോദ്യകർത്താവ്:** ഞാൻ അവരെ അകത്തേക്ക് ക്ഷണിക്കും. "അകത്തേക്ക് വരൂ."

**ദാദാശ്രീ:** "വരൂ, സ്വാഗതം, സ്വാഗതം." അത് നമ്മുടെ സംസ്കാരത്തിലുണ്ട്, അല്ലേ? അതിനാൽ, നിങ്ങൾ "വരൂ, സ്വാഗതം" എന്ന് പറഞ്ഞ് അവരെ നിങ്ങളുടെ സോഫാ സെറ്റിൽ ഇരുത്തുന്നു. നിങ്ങളുടെ കുട്ടി സോഫയിൽ ഉറങ്ങുകയാണെങ്കിൽ, നിങ്ങൾ വേഗം അയാളെ ഉണർത്തി മാറ്റിനിർത്തുന്നു. നിങ്ങൾ അവരെ സോഫയിൽ ഇരുത്തി. എന്നിരുന്നാലും, നിങ്ങളുടെ മനസ്സിൽ, 'എന്തിനാണ് ഈ ദ്രോഹികൾ ഈ സമയത്ത് വന്നത്!' എന്ന് നിങ്ങൾ ചിന്തിക്കുന്നു.

ഇനി ഇത് *ആർത്തധ്യാനം* അല്ല, *രൗദ്രധ്യാനം* ആണ്. മറ്റേ വ്യക്തിയോടുള്ള നിങ്ങളുടെ ആന്തരിക ഉദ്ദേശം (*ഭാവ്*) നിങ്ങൾ

നശിപ്പിക്കുന്നു, അതേസമയം *ആർത്തധ്യാനിൽ* ഒരാൾ തന്നെ അവനു വേണ്ടിയുള്ള വേദന അനുഭവിക്കുന്നു. ഈ സാഹചര്യത്തിൽ, നിങ്ങളുടേതല്ലാത്ത ബാഹ്യപ്രചോദിതമായ കഷ്ടപ്പാടുകൾ നിങ്ങൾ ഏറ്റെടുക്കുക മാത്രമല്ല, അതിന് നിങ്ങൾ മറ്റുള്ളവരെ കുറ്റപ്പെടുത്തുകയും ചെയ്യുന്നു. 'എന്തിനാണ് ഈ ദ്രോഹികൾ ഈ സമയത്ത് വന്നത്?'

എന്നിട്ടും നിങ്ങൾ എന്താണ് പറയുന്നത്? നിങ്ങളുടെ ഉൾച്ചേർത്ത മൂല്യങ്ങൾ നിങ്ങളെ വെറുതെ വിടില്ല, അല്ലേ? നിങ്ങൾ നിശബ്ദമായി പറയുന്നു, "കുറച്ച്... കുറച്ച്..." എന്നാൽ ഹേയ്, എന്താണ്? അപ്പോൾ നിങ്ങൾ പറയും, "[നിങ്ങൾക്ക് വേണോ] അൽപ്പം ചായ..." അപ്പോൾ അതിഥികൾ വളരെ ഇഷ്ടപ്പെട്ടാൽ, അവർ പറയും, "ചന്ദുഭായ്, ഇപ്പോൾ ചായ മാറ്റിവെക്കുക, പകരം ലളിതമായ, ചൂടുള്ള ഭക്ഷണം ഉണ്ടാക്കുക; അത് ആവശ്യത്തിലധികം ആയിരിക്കും." സങ്കൽപ്പിക്കുക, അതോടെ നിങ്ങളുടെ ഭാര്യയുടെ [ചിന്തകളുടെ] ട്രെയിൻ ആരംഭിക്കുന്നു. അടുക്കളയിൽ എന്ത് സംഭവിക്കും?

ഇനി, എന്താണ് ഭഗവാന്റെ നിർദ്ദേശം (ആജ്ഞ)? മോക്ഷത്തിൽ പോകാൻ ആഗ്രഹിക്കുന്ന വ്യക്തി എന്താണ് ചെയ്യേണ്ടത്? 'എന്തിനാണ് ഈ ദ്രോഹികൾ ഈ സമയത്ത് വന്നത്' എന്ന ആന്തരിക ഉദ്ദേശം തീർച്ചയായും ഒരു വ്യക്തിയിൽ ഉദിക്കും. നിലവിൽ, സമയചക്രത്തിന്റെ നിലവിലെ യുഗത്തിന്റെ സമ്മർദ്ദം, പരിസ്ഥിതി അങ്ങനെയാണ്, ഇത് ഒരു വ്യക്തിയിൽ ഉയർന്നുവരും. പ്രായപൂർത്തിയായ ഒരാൾക്ക് പോലും ഇത് സംഭവിക്കും.

പിന്നെ എന്തിനാണ് നിങ്ങൾ ഉള്ളിൽ നിന്ന് അത്തരമൊരു കാരണം സൃഷ്ടിക്കുന്നത്? ഉള്ളിൽ ദുരുദ്ദേശ്യങ്ങൾ വിതയ്ക്കുന്നതിനിടയിൽ നിങ്ങൾ പുറത്ത് നല്ലത് ചെയ്യുന്നു. അതിനർത്ഥം, അവരെ സ്നേഹപൂർവ്വം സ്വാഗതം ചെയ്യുന്നതിലൂടെ, നിങ്ങൾ മുൻകാല ജീവിതത്തിന്റെ ഫലം അനുഭവിക്കുകയാണ്, എന്നാൽ രണ്ടാമത്തേത് [ദുരുദ്ദേശ്യത്തോടെ], നിങ്ങൾ അടുത്ത ജീവിതത്തിനായി വീണ്ടും ബന്ധിതരാകുന്നു. ഉള്ളിൽ നടക്കുന്ന കാര്യങ്ങളുടെ പേരിൽ, 'എന്തിനാണ് ഈ ദ്രോഹികൾ ഈ സമയത്ത് വന്നത്' എന്ന ദുരുദ്ദേശത്തോടെയാണ് നിങ്ങൾ വീണ്ടും ബന്ധിക്കുന്നത്.

അതിനാൽ അവിടെ, നിങ്ങൾ ഭഗവാനോട് ക്ഷമ ചോദിക്കണം,

'ഭഗവാനെ, ഞാൻ ഒരു തെറ്റ് ചെയ്തു. സാഹചര്യങ്ങളുടെ സമ്മർദം കാരണം ഞാൻ ഇങ്ങനെ സംസാരിച്ചു, പക്ഷേ ഇത് എന്റെ ആഗ്രഹമല്ല. അവർ താമസിച്ചാൽ കൊള്ളാം.' നിങ്ങൾ ഇത് മായ്ക്കുകയാണെങ്കിൽ, അത് നിങ്ങളുടെ ഭാഗത്തുനിന്നുള്ള പരിശ്രമമായി *(പുരുഷാർത്ഥം)* കണക്കാക്കപ്പെടുന്നു.

ഇതുപോലെ എന്തെങ്കിലും തീർച്ചയായും സംഭവിക്കും; ഇന്ദ്രിയങ്ങളെ നിയന്ത്രിക്കുന്നതായി തോന്നുന്ന ആളുകൾക്ക് പോലും ഇത് സംഭവിക്കുന്നു. കാലചക്രത്തിന്റെ ഇപ്പോഴത്തെ യുഗം ഈ രീതിയിൽ വിചിത്രമാണ്. എന്നിരുന്നാലും, നിങ്ങൾ അത് മായ്ക്കുകയാണെങ്കിൽ, അതിനനുസരിച്ച് നിങ്ങൾക്ക് ഫലം ലഭിക്കും.

**ചോദ്യകർത്താവ്:** സാധാരണയായി, ഒരു മണിക്കൂറിനുള്ളിൽ, അഞ്ച് മുതൽ ഇരുപത്തഞ്ച് വരെ *അതിക്രമങ്ങൾ* സംഭവിക്കുന്നു.

**ദാദാശ്രീ:** അതിനായി കൂട്ടായി [*പ്രതിക്രമണം*] ചെയ്യുക. കൂട്ടായി ചെയ്യുക. പറയുക, "ഞാൻ കൂട്ടായ *പ്രതിക്രമണം* ചെയ്യുന്നു."

**ചോദ്യകർത്താവ്:** അപ്പോൾ ഞാൻ അത് എങ്ങനെ ചെയ്യണം? ഞാൻ എന്താണ് പറയേണ്ടത്?

**ദാദാശ്രീ:** 'ഇവയിൽ പലതും [*അതിക്രമങ്ങൾ*] സംഭവിച്ചിട്ടുണ്ട്, അതിനാൽ ഞാൻ അവർക്കായി കൂട്ടായ *പ്രതിക്രമണം* ചെയ്യുന്നു.' നിങ്ങളുടെ വിഷയം വ്യക്തമാക്കുക, 'ഇത് ഈ വിഷയത്തിലാണ്, അതിനായി ഞാൻ കൂട്ടായ *പ്രതിക്രമണം* ചെയ്യുന്നു.' അതിനാൽ, അത് പരിഹരിക്കപ്പെടും, കൂടാതെ പോലും. പിന്നെ, ചിലത് ഇപ്പോഴും അവശേഷിക്കുകയാണെങ്കിൽ, നിങ്ങൾ അത് പിന്നീട് കഴുകിക്കളയും. ഇത് പിന്നീട് കഴുകി കളയുകയും ചെയ്യും. എന്നാൽ അത് നിങ്ങൾ നീട്ടിവെക്കരുത്. നിങ്ങൾ നിങ്ങൾ നീട്ടിവെക്കുകയാണെങ്കിൽ, അത് പൂർണ്ണമായും കെട്ടിക്കിടക്കാം. വിഷയം സങ്കീർണ്ണമാക്കേണ്ട കാര്യമില്ല.

## 14. കോപം-അഹങ്കാരം- വഞ്ചന-അത്യാഗ്രഹം എന്ന ബന്ധനത്തിൽ നിന്ന് മോചനം

**ചോദ്യകർത്താവ്:** ആരോടെങ്കിലും വല്ലാത്ത ദേഷ്യം വന്നാൽ പിന്നെ ആ വ്യക്തിയോട് വാചാലമായി ആഞ്ഞടിച്ചാൽ ഞാൻ നിശബ്ദനാകുന്നു. പിന്നീട്, ഞാൻ പറഞ്ഞതിന്റെ പേരിൽ എനിക്ക് ഒരുപാട് ആന്തരിക അസ്വസ്ഥത അനുഭവപ്പെടുന്നു. അപ്പോൾ,

അതിനായി ഞാൻ ഒന്നിലധികം തവണ *പ്രതിക്രമണം* ചെയ്യേണ്ടതുണ്ടോ?

**ദാദാശ്രീ:** നിങ്ങൾ രണ്ട് മൂന്ന് തവണ പൂർണ്ണ ഹൃദയത്തോടെ *പ്രതിക്രമണം* ചെയ്താൽ, അത് വളരെ കൃത്യമായി ചെയ്താൽ, അത് കഴിഞ്ഞു. [നിങ്ങൾ പറയണം,] 'ഓ ദാദാ ഭഗവാൻ! ഞാൻ അത് വളരെ ഗൗരവമായി എടുത്തു. കടുത്ത ദേഷ്യം ഉയർന്നു. മറ്റൊരാൾക്ക് എത്രത്തോളം വേദനിച്ചിട്ടുണ്ടാകും! അതിനുവേണ്ടി ക്ഷമ ചോദിക്കുന്നു, നിങ്ങളുടെ സാക്ഷിയിൽ, തീക്ഷ്ണതയോടെ ക്ഷമ ചോദിക്കുന്നു

**ചോദ്യകർത്താവ്:** ഒരാളുമായി ആവശ്യത്തിൽ അധികം തർക്കങ്ങൾ ഉണ്ടാകുമ്പോൾ, അത് മറ്റൊരാളുമായി അകലം സൃഷ്ടിക്കുന്നു. ചിലപ്പോൾ ഒന്നോ രണ്ടോ തർക്കങ്ങൾ ഉണ്ടാകുമ്പോൾ, അപ്പോൾ, രണ്ടോ നാലോ തവണ, അങ്ങിനെ അധികം പ്രാവശ്യം പ്രതിക്രമണം ചെയ്യേണ്ടതുണ്ടോ, അധവാ ഞാൻ ഇത് ഒരു തവണ മാത്രം ചെയ്താൽ, അത് എല്ലാം ഉൾക്കൊള്ളുമോ?

**ദാദാശ്രീ:** നിങ്ങൾക്ക് കഴിയുന്നത്രയും ചെയ്യുക. ആത്യന്തികമായി, കൂട്ടായ *പ്രതിക്രമണം* ചെയ്യുക. ധാരാളം പ്രതിക്രമണങ്ങൾ ശേഖരിക്കപ്പെടുകയാണെങ്കിൽ, അത് കൂട്ടായി ചെയ്യുക [പറഞ്ഞുകൊണ്ട്], 'എനിക്ക് ഈ കർമ്മങ്ങൾക്കെല്ലാം *പ്രതിക്രമണം* ചെയ്യാൻ കഴിയില്ല. ഇവയ്ക്കെല്ലാം ഒരുമിച്ചാണ് ഞാൻ *പ്രതിക്രമണം* ചെയ്യുന്നത്.' നിങ്ങൾ ദാദാ ഭഗവാനോട് പറയണം. അങ്ങനെ അത് അവനിൽ എത്തിച്ചേരുന്നു.

**ചോദ്യകർത്താവ്:** എനിക്ക് ആരോടെങ്കിലും ദേഷ്യം വന്നാൽ ഉടനെ ഞാൻ *പ്രതിക്രമണം* ചെയ്യുന്നു, എന്നിട്ടും നമ്മുടെ ദേഷ്യം മറ്റൊരാളിൽ ചെലുത്തുന്ന സ്വാധീനം പെട്ടെന്ന് നിഷേധമാകില്ലേ?

**ദാദാശ്രീ:** ഇത് നിഷേധിക്കപ്പെടുമോ ഇല്ലയോ എന്നതിനെക്കുറിച്ച് നിങ്ങൾ സ്വയം ആശങ്കപ്പെടേണ്ടതില്ല. നിങ്ങൾ നിങ്ങളുടെ 'വസ്ത്രങ്ങൾ' കഴുകുകയും വൃത്തിയായി സൂക്ഷിക്കുകയും വേണം. ഉള്ളിൽ നിങ്ങൾക്കത് ഇഷ്ടമല്ല, എന്നിരുന്നാലും അത് സംഭവിക്കുന്നു, അല്ലേ?

**ചോദ്യകർത്താവ്:** ദേഷ്യത്തിൽ അവസാനിക്കുന്നു.

**ദാദാശ്രീ:** അതിനാൽ, അതിനെക്കുറിച്ച് വിഷമിക്കേണ്ട, നിങ്ങൾ *പ്രതിക്രമണം* തുടരുക. 'നിങ്ങൾ' പറയണം, 'ചന്ദുഭായ്, *പ്രതിക്രമണം*

ചെയ്യൂ.' പിന്നെ 'തുണി' അഴുക്കായാൽ ഉടൻ അയാൾ അത് കഴുകും! ഇതിൽ അമിതമായി ഇടപെടരുത്. അല്ലാത്തപക്ഷം, അത് നിങ്ങൾക്ക് വേണ്ടി വീണ്ടും കേടുവരുത്തും.

**ചോദ്യകർത്താവ്:** ഇപ്പോൾ ഒരു വ്യക്തി പരദൂഷണത്തിൽ ഏർപ്പെടുമ്പോൾ, ആ സമയത്ത് അയാൾക്ക് ഉണർന്ന ബോധം ഇല്ലായിരിക്കാം, അതിനാൽ പരദൂഷണം നടന്നു, അല്ലെങ്കിൽ കോപം ഉയർന്നു. ആ സമയത്ത്, അയാൾ പരദൂഷണം ചെയ്തതായി കണക്കാക്കുന്നുണ്ടോ?

**ദാദാശ്രീ:** അതിനെ തന്നെ *കഷായം* എന്ന് വിളിക്കുന്നു. *കഷായം* എന്നാൽ ഒരാൾ മറ്റൊരാളുടെ നിയന്ത്രണത്തിൽ വന്നിരിക്കുന്നു എന്നാണ്. ആ സമയത്ത് ഒരാൾ [നിഷേധാത്മകമായി] സംസാരിക്കുന്നു, എന്നിരുന്നാലും നടക്കുന്നത് തെറ്റാണെന്ന് അവനറിയാം; ചിലപ്പോൾ അയാൾ അത് മനസ്സിലാക്കുന്നു, ചിലപ്പോൾ അയാൾ അത് മനസ്സിലാക്കുന്നില്ല, അത് ശ്രദ്ധിക്കപ്പെടാതെ പോകുന്നു. കുറച്ച് സമയത്തിന് ശേഷം അയാൾ അത് മനസ്സിലാക്കുന്നു. അതിനർത്ഥം, അത് സംഭവിക്കുമ്പോൾ, അയാൾ അത് അറിയുകയായിരുന്നു എന്നാണ്.

**ചോദ്യകർത്താവ്:** എന്റെ ഓഫീസിൽ മൂന്ന് നാല് സെക്രട്ടറിമാരുണ്ട്. ഒരു പ്രത്യേക രീതിയിൽ എന്തെങ്കിലും ചെയ്യാൻ ഞാൻ അവരോട് പറയുന്നു. ഞാൻ അവരോട് ഒരിക്കൽ, രണ്ടുതവണ, നാല് തവണ, അഞ്ച് തവണ പറയുന്നു, എന്നിട്ടും അവർ അതേ തെറ്റ് ചെയ്യുന്നത് തുടരുന്നു. അപ്പോൾ എനിക്ക് ദേഷ്യം വരും. ഇതിനെക്കുറിച്ച് ഞാൻ എന്താണ് ചെയ്യേണ്ടത്?

**ദാദാശ്രീ:** 'നിങ്ങൾ' യഥാർത്ഥത്തിൽ ശുദ്ധമായ ആത്മാവായി മാറിയിരിക്കുന്നു. ഇപ്പോൾ നിങ്ങളിൽ ദേഷ്യം വരുന്നത് പോലെയല്ല. യഥാർത്ഥത്തിൽ ദേഷ്യം വരുന്നത് ചന്ദുഭായിയിലാണ്. അപ്പോൾ നിങ്ങൾ ചന്ദുഭായിയോട് പറയണം, 'ഇപ്പോൾ ദാദായെ കണ്ടുമുട്ടി, ദേഷ്യം കുറച്ച് കുറക്കുക.

**ചോദ്യകർത്താവ്:** എന്നാൽ ആ സെക്രട്ടറിമാർ ഒട്ടും മെച്ചപ്പെടുന്നില്ല. അപ്പോൾ ഞാൻ അതിനെക്കുറിച്ച് എന്താണ് ചെയ്യേണ്ടത്? എനിക്ക് സെക്രട്ടറിയോട് എന്തെങ്കിലും പറയണം, അല്ലേ? അല്ലെങ്കിൽ അവർ അതേ തെറ്റ് ആവർത്തിച്ചു

കൊണ്ടേയിരിക്കും! അവർ ജോലി കൃത്യമായി ചെയ്യുന്നില്ല.

**ദാദാശ്രീ:** അപ്പോൾ ചന്ദുഭായിയോട് പറയണം, 'അവരെ ശകാരിക്കുക. അവരെ അൽപ്പം ശകാരിക്കുക.' അയാളോട് പറയുക, 'സമത്വത്തോടെ അവരെ ശാസിക്കുക.' അവരെ നാടകീയമായ രീതിയിൽ ശകാരിക്കുക [നിങ്ങൾ ഒരു നാടകത്തിലെന്നപോലെ] "നിങ്ങൾ ഇത് തുടരുകയാണെങ്കിൽ, നിങ്ങളുടെ ജോലി എങ്ങനെ നിലനിർത്തും?'' അത്തരം കാര്യങ്ങൾ പറയുക.

**ചോദ്യകർത്താവ്:** എന്നാൽ ആ സമയത്ത് അവർക്ക് വേദനയുണ്ടാകും, മറ്റുള്ളവരെ വേദനിപ്പിക്കരുതെന്ന് നിങ്ങൾ പറഞ്ഞു, അല്ലേ?

**ദാദാശ്രീ:** അവർക്ക് വേദനിക്കില്ല. നിങ്ങൾ നാടകീയമായി [ഒരു നാടകത്തിലെന്നപോലെ] സംസാരിക്കുന്നതിനാലാണിത്, അതിനാൽ അവർക്ക് വേദനിക്കില്ല. അവബോധം അവരുടെ മനസ്സിൽ ഉദിക്കും, അവരുടെ ദൃഢനിശ്ചയം മാറും. അങ്ങനെ ചെയ്യുന്നതിൽ നിങ്ങൾ അവരെ ഉപദ്രവിക്കുന്നില്ല. എപ്പോഴാണ് ഒരാൾ വേദനിക്കുന്നത്? നിങ്ങളുടെ ഉദ്ദേശ്യം അങ്ങനെയാണെങ്കിൽ, അവർ വേദനിക്കും. 'ഞാൻ ഈ വ്യക്തിയെ നേരെയാക്കാൻ പോകുന്നു' എന്നതുപോലുള്ള ഉദ്ദേശ്യം, വ്യക്തിയെ വേദനിപ്പിക്കുക എന്നതാണ് നിങ്ങളുടെ ഉദ്ദേശ്യമെങ്കിൽ, ആ വ്യക്തിക്ക് വേദനിക്കും.

നിങ്ങൾ കോപത്തെ കാണുന്നവനും അറിയുന്നവനായി തുടരുകയാണെങ്കിൽ, കോപം കഴുകപ്പെട്ട് അപ്രത്യക്ഷമാകും. ആ *പരമാണുക്കൾ* ശുദ്ധീകരിക്കപ്പെടുകയും ചിതറുകയും ചെയ്യുന്നു. ഇത്രയും ചെയ്യാൻ 'നിങ്ങൾ' ബാധ്യസ്ഥനാണ്.

**ചോദ്യകർത്താവ്:** ദേഷ്യം വന്നതിനുശേഷം നാം ചെയ്യുന്ന *പ്രതിക്രമണത്തെ പുരുഷാർത്ഥം* (ആത്മീയ പരിശ്രമം) അല്ലെങ്കിൽ *പരാക്രമം* (സ്വയം പോലെയുള്ള അസാധാരണമായ ആത്മീയ പരിശ്രമം) ആയി കണക്കാക്കുന്നുണ്ടോ?

**ദാദാശ്രീ:** അതിനെ *പുരുഷാർത്ഥമായി* കണക്കാക്കുന്നു, *പരാക്രമമായി* കണക്കാക്കുന്നില്ല.

**ചോദ്യകർത്താവ്:** അപ്പോൾ *പരാക്രമത്തെ* എന്തായി കണക്കാക്കാം?

**ദാദാശ്രീ:** *പരാക്രമം* വാസ്തവത്തിൽ *പുരുഷാർത്ഥത്തേക്കാൾ* ഉയർന്നതാണ്. അതേസമയം ഇത് തീർച്ചയായും *പരാക്രമമല്ല.* വാസ്തവത്തിൽ, നിങ്ങൾക്ക് വേദന അനുഭവപ്പെടുമ്പോൾ, നിങ്ങൾ ഒരു തൈലം പുരട്ടുമ്പോൾ, *പരാക്രമം* ഇതിൽ എവിടെയാണ് വരുന്നത്? അതിൽ, ഒരുവൻ എല്ലാം അറിയുന്നു; അറിയുന്നവൻ അറിയുമ്പോൾ അതിനെ *പരാക്രമം* എന്നു പറയുന്നു. ഒരുവൻ *പ്രതിക്രമണം* ചെയ്യുമ്പോൾ അതിനെ *പുരുഷാർത്ഥം* എന്നു പറയുന്നു. ആത്യന്തികമായി, ആവർത്തിച്ച് *പ്രതിക്രമണം* ചെയ്യുമ്പോൾ, നിങ്ങളുടെ വാക്ക് തർക്കങ്ങൾ കുറയും. എല്ലാം തനിയെ കുറയും. ചട്ടം പോലെ, എല്ലാം കുറയും. എല്ലാം സ്വാഭാവികമായി നിലയ്ക്കുന്നു. ആദ്യം, അഹം അകന്നുപോകുന്നു, പിന്നെ മറ്റെല്ലാം പിന്തുടരുന്നു. എല്ലാം അതിന്റെ സ്ഥാനത്തേക്ക് മടങ്ങുന്നു. ഒപ്പം ഉള്ളിൽ നിശബ്ദതയുണ്ട്. ഇപ്പോൾ ഉള്ളിൽ ശാന്തതയുണ്ട്, അല്ലേ?

*പ്രതിക്രമണത്തിലൂടെ* എല്ലാ കർമ്മങ്ങളും ഇല്ലാതാകുന്നു. ചെയ്യുന്നവൻ (*കർത്താ*) ഇല്ലാത്തതിനാൽ, അത് പൂർണ്ണമായും മായ്ച്ചുകളയപ്പെടുന്നു. ചെയ്യുന്നയാളുടെ അഭാവത്തിൽ നിങ്ങൾ (മഹാത്മാക്കൾ) അതിന്റെ ഫലം അനുഭവിക്കുന്നു. ചെയ്യുന്നയാളുടെ അഭാവത്തിൽ നിങ്ങൾ (മഹാത്മാക്കൾ) കഷ്ടപ്പെടുന്നവനും ആസ്വദിക്കുന്നവനും ആണ് (*ഭോക്ത*). അതിനാൽ, ഇത് മായ്ക്കപ്പെടുന്നു. അതേസമയം, ഈ ലോകത്തിലെ ആളുകൾ പ്രവർത്തിക്കുന്നവന്റെ സാന്നിധ്യത്തിൽ ദുരിതമനുഭവിക്കുന്നവരാണ്. അതുകൊണ്ട് അവർ *പ്രതിക്രമണം* ചെയ്താലും അവരുടെ കർമ്മം അൽപ്പം ദുർബലമായേക്കാം, പക്ഷേ അവ അപ്രത്യക്ഷമാകില്ല. പ്രഭാവം വരുന്നതിൽ നിന്ന് വിട്ടുനിൽക്കില്ല, അതേസമയം നിങ്ങൾക്ക് (മഹാത്മാക്കൾക്ക്) കർമ്മം പൂർണ്ണമായും നശിപ്പിക്കപ്പെടുന്നു.

ആരുടെയും തെറ്റുകൾ കാണാതെ വരുമ്പോൾ, ലൗകിക ജീവിതത്തിനിടയിലും *സർവവിരാതിയുടെ* (*ക്രമിക* പാതയിൽ, ആത്മീയ വികാസത്തിന്റെ പതിനാലു ഘട്ടങ്ങളിൽ ആറാമത്തേത്; ആറാമത്തെ *ഗുണസ്ഥാനം*) നേടിയെന്ന് അറിയുക! ഇങ്ങനെ, *അക്രം വിജ്ഞാനത്തിന്റെ* പാതയിൽ *സർവവിരതിയുടെ* ഘട്ടം വ്യത്യസ്തമാണ്. ഒരു വ്യക്തി ലൗകിക ജീവിതം നയിക്കുന്നു, ഹെയർ ജെൽ പുരട്ടുകയോ അല്ലെങ്കിൽ പെർഫ്യൂം ധരിക്കുകയോ ചെയ്തേക്കാം, എന്നിട്ടും അയാൾ (ആത്മാവിൽ ഇരിക്കുന്നവൻ) ഒരു വ്യക്തിയുടെ തെറ്റ് കാണുന്നില്ല.

വിദ്വേഷത്തിൽ നിന്ന് മുക്തനായ ഒരു വ്യക്തി (*വീതദ്വേഷ്*) ഒരു ആയുസ്സിൽ (*ഏകാവതാരി*) മുക്തി നേടുന്നവനായി കണക്കാക്കപ്പെടുന്നു. *വീതദ്വേഷ്* ആകുന്നതിൽ കുറവുള്ള ഒരാൾക്ക് അത് രണ്ടോ നാലോ ആയുസ്സ് എടുക്കും.

## 15. അക്രമരഹിതമായ ഉദ്ദേശ്യത്തിന്റെ പാതയിലേക്ക്...

**ചോദ്യകർത്താവ്:** മോക്ഷത്തിന് പോകുന്നതിന് മുമ്പ്, ഏതെങ്കിലും തരത്തിലുള്ള ജീവികളുമായി ഒരു കർമ്മ കണക്ക് ഉണ്ടെങ്കിൽ, അതിനായി നാം *പ്രതിക്രമണം* ചെയ്താൽ, അത് നമ്മെ മോചിപ്പിക്കുമോ?

**ദാദാശ്രീ:** ഉവ്വ്.

**ചോദ്യകർത്താവ്:** എന്നാൽ എന്താണ് സംസാരിക്കേണ്ടത്?

**ദാദാശ്രീ:** 'ഞാൻ ഏതെങ്കിലും വിധത്തിൽ വേദനിപ്പിച്ച എല്ലാ ജീവികളും എന്നോട് ക്ഷമിക്കൂ'.

**ചോദ്യകർത്താവ്:** ഓരോ ജീവജാലങ്ങളോടും?

**ദാദാശ്രീ:** അതെ, ഓരോ ജീവജാലങ്ങളോടും.

**ചോദ്യകർത്താവ്:** അപ്പോൾ, വായു ശരീരമുള്ള (*വായുകായ*), ജലശരീരമുള്ള (*ജൽകായ*), അഗ്നി ശരീരമുള്ള (*തീകായ*) എല്ലാ ജീവജാലങ്ങളും വലയം ചെയ്യപ്പെട്ടതാണോ?

**ദാദാശ്രീ:** നിങ്ങൾ അതെല്ലാം പറയുമ്പോൾ, അപ്പോൾ എല്ലാം ഉൾക്കൊള്ളുന്നു.

**ചോദ്യകർത്താവ്:** അറിയാതെ ഒരു ജീവിയെ കൊന്നാൽ എന്ത് ചെയ്യണം?

**ദാദാശ്രീ:** നിങ്ങൾ (മഹാത്മാക്കൾ) അറിയാതെ ഹിംസയിൽ (*ഹിംസ*) പങ്കെടുക്കുമ്പോൾ, എന്നാൽ പിന്നീട് നിങ്ങൾ അത് തിരിച്ചറിയുമ്പോൾ, 'ഇത് സംഭവിക്കാൻ പാടില്ല എന്ന് പറഞ്ഞുകൊണ്ട് നിങ്ങൾ ഉടൻ തന്നെ പശ്ചാത്തപിക്കണം.' ഇത് ആവർത്തിക്കില്ല എന്ന ഉണർന്ന ബോധം നിലനിർത്തുക. അത്തരമൊരു ലക്ഷ്യം നിങ്ങൾ നിലനിർത്തണം. ഒരു ജീവിയേയും കൊല്ലാൻ നിങ്ങൾ ആഗ്രഹിക്കുന്നില്ല എന്ന ഉദ്ദേശം ദൃഢമായി നിലനിർത്താൻ ഭഗവാൻ പറഞ്ഞിരുന്നു. ദിവസേന അഞ്ച് പ്രാവശ്യം ഉദ്ദേശം ഉറപ്പിക്കുക, 'ഒരു

ജീവിയേയും ചെറുതായി പോലും വേദനിപ്പിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല.' 'ഈ ലോകത്തിലെ ഒരു ജീവജാലത്തിനും മനസ്സ്-സംസാരം-ശരീരം വഴി ചെറിയ തോതിൽ പോലും മുറിവേൽക്കരുത്.' ഈ വാചകം അഞ്ച് തവണ പറയുക. രാവിലെ, നിങ്ങളുടെ പതിവ് പ്രവർത്തനങ്ങൾ ആരംഭിക്കുക. അങ്ങനെ ബാധ്യത കുറയും. കാരണം, ഉദ്ദേശ്യത്തിന്റെ മേൽ നിങ്ങൾക്ക് (മഹാത്മാക്കൾക്ക്) നിയന്ത്രണമുണ്ട്. അത് [പ്രകടമായ പ്രവർത്തനം] നിങ്ങളുടെ നിയന്ത്രണത്തിലല്ല.

**ചോദ്യകർത്താവ്:** അത് ആകസ്മികമായി സംഭവിച്ചാലും, അത് ഡീമെറിറ്റ് (പാപം) കർമ്മത്തെ ബന്ധിപ്പിക്കുന്നു, അല്ലേ?

**ദാദാശ്രീ:** ആകസ്മികമായി തീയിൽ കൈ വെച്ചാൽ എന്ത് സംഭവിക്കും?

**ചോദ്യകർത്താവ്:** എനിക്ക് പൊള്ളലേൽക്കും.

**ദാദാശ്രീ:** ഒരു ചെറിയ കുട്ടിക്ക് പൊള്ളലേൽക്കാതിരിക്കുമോ?

**ചോദ്യകർത്താവ്:** അയാൾക്ക് പൊള്ളും.

**ദാദാശ്രീ:** അയാളെ പോലും കത്തിച്ചുകളയുമായിരുന്നു! അതിനാൽ അത് [കർമ്മത്തിന്റെ ഫലം] നിങ്ങളെ കൈവിടില്ല. നിങ്ങൾ അത് അറിയാതെയോ അറിഞ്ഞോ ചെയ്താലും, പ്രഭാവം നിങ്ങളെ ഒരു തരത്തിലും വിടുകയില്ല.

**ചോദ്യകർത്താവ്:** *ജ്ഞാനം* എടുത്ത ഒരു *മഹാത്മാവ്* ഉണ്ടെന്ന് കരുതുക. രാത്രിയിൽ അയാളെ കൊതുകുകൾ കടിക്കുന്നതിനാൽ അയാൾ ഉറക്കമുണർന്ന് അവയെ കൊല്ലാൻ തുടങ്ങുന്നു. ഇപ്പോൾ അത് എന്തായിട്ടാണ് പരിഗണിക്കുന്നത്?

**ദാദാശ്രീ:** അയാളുടെ ഉദ്ദേശം തകർന്നതായി കണക്കാക്കപ്പെടുന്നു. *ജ്ഞാനത്തിന്റെ* ഉണർവുള്ള അവബോധത്തിൽ അയാൾ നിലനിന്നതായി കണക്കാക്കുന്നില്ല.

**ചോദ്യകർത്താവ്:** അത് അക്രമാസക്തമായ ഉദ്ദേശ്യമായി കണക്കാക്കപ്പെടുന്നു (*ഹിൻസക് ഭാവ്*).

**ദാദാശ്രീ:** അക്രമാസക്തമായ ഉദ്ദേശ്യം മാത്രമല്ല, അയാൾ [*ജ്ഞാനത്തിന്* മുമ്പ്] എന്തായിരുന്നോ അതിലേക്ക് തിരിച്ചുവന്നതായി കണക്കാക്കപ്പെടുന്നു. എന്നിരുന്നാലും, അയാൾ പിന്നീട് *പ്രതിക്രമണം* ചെയ്താൽ, അത് കഴുകിപ്പോകും.

**ചോദ്യകർത്താവ്:** അടുത്ത ദിവസം അയാൾ അതേ കൃത്യം വീണ്ടും ചെയ്താലോ?

**ദാദാശ്രീ:** അതോ, അയാൾ അത് നൂറു തവണ ചെയ്താലും *പ്രതിക്രമണത്തിലൂടെ* അത് കഴുകിക്കളയും.

നിങ്ങൾക്ക് കൊല്ലുന്നതിനെക്കുറിച്ച് ഒരൊറ്റ ചിന്ത പോലും ഉണ്ടാവാൻ പാടില്ല. നിങ്ങൾക്ക് കീടങ്ങളെ സഹിക്കാനാവില്ലെങ്കിൽ അവയെ പുറത്ത് കളയുക. തീർത്ഥങ്കർ ഭഗവാന്മാർ 'കൊല്ലുക' എന്ന വാക്കു പോലും സാധാരണ ഉപയോഗത്തിൽ നിന്നും മാറ്റിയിരുന്നു, കാരണം അത് വളരെ അപകടം പിടിച്ചതാണ്. 'കൊല്ലുക' എന്ന ചിന്ത ധാരാളം ഹിംസാത്മകമായ പരമാണുക്കൾ നിറഞ്ഞതാണ്. നിങ്ങളുടെ ശരീരത്തിലെ ഓരോ പരമാണുവും പൂർണ്ണമായും അഹിംസാത്മകം ആയിരിക്കണം.

**ചോദ്യകർത്താവ്:** *ഭാവ് ഹിംസക്കും* (അക്രമോദ്ദേശ്യം) *ദ്രവ്യ ഹിംസക്കും* (ചിന്തയിലൂടെയോ സംസാരത്തിലൂടെയോ പ്രവൃത്തിയിലൂടെയോ ചെയ്യുന്ന അക്രമം) ഒരേ അനന്തരഫലമുണ്ടോ?

**ദാദാശ്രീ:** *ഭാവ് ഹിംസയിൽ,* മറ്റൊരാളിൽ 'ഫോട്ടോ' രൂപപ്പെടുന്നില്ല, അതേസമയം *ദ്രവ്യ ഹിംസ* ഒരു സിനിമ കാണുന്നതിന് സമാനമാണ്. *ഭാവ ഹിംസ* സൂക്ഷ്മമായ രൂപത്തിലാണ് നടക്കുന്നത് [അത് പ്രത്യക്ഷത്തിൽ ദൃശ്യമാകാത്തത്], അതേസമയം ദ്രവ്യ ഹിംസയെ പ്രത്യക്ഷമായി കാണാൻ കഴിയും. മനസ്സ്, സംസാരം, ശരീരം എന്നിവയിലൂടെ ഗ്രഹിക്കാൻ കഴിയുന്നത് *ദ്രവ്യ ഹിംസയാണ്.* നിങ്ങൾ പറഞ്ഞേക്കാം, "ജീവികളെ സംരക്ഷിക്കണം" [അതാണ് *ഭാവ അഹിംസ;* അക്രമരഹിതമായ ഉദ്ദേശ്യം]. അപ്പോൾ അവർ സംരക്ഷിക്കപ്പെട്ടാലും ഇല്ലെങ്കിലും [*ദ്രവ്യ അഹിംസ;* പ്രത്യക്ഷമായ *അഹിംസ*], അതിന് നിങ്ങൾ ബാധ്യസ്ഥനല്ല. "ഈ ജീവജാലങ്ങളെ സംരക്ഷിക്കണം" എന്ന് നിങ്ങൾ പറയണം; നിങ്ങൾ ചെയ്യേണ്ടത് ഇത്രമാത്രം. പിന്നെ അക്രമം നടന്നാൽ, നിങ്ങൾ ഉത്തരവാദിയല്ല! സംഭവിച്ച *അക്രമത്തിന്* നിങ്ങൾ പശ്ചാത്തപിക്കണം, *പ്രതിക്രമണം* ചെയ്യണം, അങ്ങനെ എല്ലാ ബാധ്യതകളും ഇല്ലാതാകുന്നു.

**ചോദ്യകർത്താവ്:** നിങ്ങളുടെ ഒരു പുസ്തകത്തിൽ ഞാൻ വായിച്ചിട്ടുണ്ട്, "ഈ ലോകത്തിലെ ഒരു ജീവജാലത്തിനും മനസ്സ്-സംസാരം-ശരീരം വഴി ചെറിയ തോതിൽ പോലും മുറിവേൽക്കരുത്."

എന്നാൽ മറുവശത്ത്, ഞാൻ ഒരു കർഷകനാണ്. അതിനാൽ, പുകയില വളർത്തുമ്പോൾ, ഞാൻ അവയുടെ തണ്ടിൽ നിന്ന് വളർന്നുവരുന്ന ഇലകൾ നുള്ളിയെടുക്കണം. അതിനാൽ അത് തീർച്ചയായും സസ്യങ്ങളെ വേദനിപ്പിക്കുന്നു, അല്ലേ? ഡീമെറിറ്റ് (പാപ) കർമ്മം അതിന് ബന്ധിതമാണ്, അല്ലേ? ഞങ്ങളുടെ ലക്ഷക്കണക്കിന് സസ്യങ്ങളോട് ഞങ്ങൾ ഇത് ചെയ്യുന്നു! ഈ പാപകരമായ പ്രവൃത്തി നമുക്ക് എങ്ങനെ അവസാനിപ്പിക്കാം?

**ദാദാശ്രീ:** അങ്ങനെയാണെങ്കിൽ, നിങ്ങൾക്ക് ഉള്ളിൽ തോന്നണം, ‘അയ്യോ, എന്തിനാണ് എന്റെ ഭാഗത്ത് ഈ ജോലി വന്നത്?’ അത്രമാത്രം. വളർന്നുവരുന്ന ഇലകൾ അവയുടെ തണ്ടിൽ നിന്ന് നുള്ളിയെടുക്കണം. എന്നാലും ഉള്ളിൽ പശ്ചാത്താപം ഉണ്ടാകണം, ‘എന്തുകൊണ്ടാണ് ഈ ദൗത്യം എന്റെ ഭാഗത്തുനിന്നുണ്ടായത്?’ ഉള്ളിൽ ‘ഇത് ചെയ്യാൻ പാടില്ലാത്തതാണ്’ എന്ന് തോന്നണം.

**ചോദ്യകർത്താവ്:** എന്നാൽ ഈ തെറ്റായ പ്രവൃത്തി തീർച്ചയായും സംഭവിക്കും, അല്ലേ?

**ദാദാശ്രീ:** അത് ഉറപ്പാണ്. അതിനെക്കുറിച്ച് സ്വയം ആശങ്കപ്പെടരുത്, അതിൽ നിങ്ങൾ സ്വയം വിഷമിക്കേണ്ടതില്ല. സംഭവിക്കുന്ന തെറ്റായ പ്രവൃത്തിയെക്കുറിച്ച് സ്വയം ആശങ്കപ്പെടരുത്. നിങ്ങൾ തീരുമാനിക്കണം, 'ഇത് സംഭവിക്കാൻ പാടില്ല' എന്ന് ദൃഢനിശ്ചയം ചെയ്യുക. 'എന്തുകൊണ്ടാണ് ഈ ചുമതല എന്റെ മേൽ വീണത്? എനിക്ക് അനുയോജ്യമായ മറ്റൊരു ജോലി ലഭിച്ചിരുന്നെങ്കിൽ, ഞാൻ ഇത് ചെയ്യുമായിരുന്നില്ല.’ മറ്റൊരാൾക്ക് [*ജ്ഞാനമില്ലാത്ത* ഒരാൾ] പശ്ചാത്താപം ഉണ്ടാകില്ല. ഇത് [*ജ്ഞാനം*] അറിയാത്തിടത്തോളം, പശ്ചാത്താപം സംഭവിക്കുകയില്ല. ഒരാൾ സന്തോഷത്തോടെ ചെടി പറിച്ചെടുക്കും. നിങ്ങൾക്ക് മനസ്സിലാകുന്നുണ്ടോ? ഞാൻ പറയുന്നത് അനുസരിച്ച് നിങ്ങൾ പ്രവർത്തിക്കുകയാണെങ്കിൽ, നിങ്ങളുടെ എല്ലാ ഉത്തരവാദിത്തവും 'ഞങ്ങളുടേതാണ്'. ചെടി മാറ്റി വെക്കുന്ന പ്രശ്നമില്ല; പശ്ചാത്താപം ഉണ്ടാകണം, 'എന്തുകൊണ്ടാണ് ഇത് എന്റെ ഭാഗത്ത് വന്നത്?

കൃഷി ചെയ്യുന്നതിനിടയിൽ ജീവികൾ കൊല്ലപ്പെടുമ്പോൾ, തീർച്ചയായും ഒരു തെറ്റ് സംഭവിക്കും, അല്ലേ? അതിനാൽ, കൃഷി

ചെയ്യുന്നവർ ദിവസവും അഞ്ച് മുതൽ പത്ത് മിനിറ്റ് വരെ ദൈവത്തോട് പ്രാർത്ഥിക്കണം, 'ചെയ്തുപോയ തെറ്റുകൾക്ക് ഞാൻ മാപ്പ് ചോദിക്കുന്നു'. 'ഞങ്ങൾ' കർഷകരോട് പറയുന്നു, "നിങ്ങളുടെ ജോലിയിലൂടെ ജീവജാലങ്ങൾ മരിക്കുന്നു. ചെയ്യുന്നു. അതിനായി *പ്രതിക്രമണം* ഇങ്ങനെ ചെയ്യുക. നിങ്ങളുടെ തെറ്റിൽ എനിക്ക് ഒരു പ്രശ്നവുമില്ല. എന്നാൽ അതിനായി ഈ രീതിയിൽ *പ്രതിക്രമണം* ചെയ്യുക.

**ചോദ്യകർത്താവ്:** "മനസ്സിലൂടെയും, സംസാരത്തിലൂടെയും, ശരീരത്തിലൂടെയും ഒരു ജീവജാലത്തിനും മുറിവേൽക്കാതിരിക്കട്ടെ" എന്ന് നിങ്ങൾ പറഞ്ഞ ആ വാചകം നിങ്ങൾക്കറിയാം. രാവിലെ ഇത്രയും പറഞ്ഞാൽ അത് മതിയാകുമോ, ഇല്ലയോ?

**ദാദാശ്രീ:** ഇത് അഞ്ച് പ്രാവശ്യം പറയണം, എന്നാൽ പണം എണ്ണുമ്പോൾ ഒരാളുടെ അവസ്ഥ എങ്ങനെയാണോ അതുപോലെ തന്നെ സംസാരിക്കണം.

പണം എണ്ണുമ്പോൾ *ചിത്ത്* (അറിവിന്റെയും ദർശനത്തിന്റെയും ആന്തരിക കഴിവ്) ഉള്ളതുപോലെ, *അന്തഃകരണം* (മനസ്സ്-ബുദ്ധി-ചിത്ത്-സമുച്ചയം) ഉള്ളതുപോലെ, അത് പറയുമ്പോൾ നിലനിർത്തണം.

## 16. ശത്രുതയുടെ ഭീകരമായ തിരിച്ചടവ്...

**ചോദ്യകർത്താവ്:** ഞാൻ *പ്രതിക്രമണം* ചെയ്യുന്നില്ല എന്ന് കരുതുക, അപ്പോൾ ഒരു ഘട്ടത്തിൽ എനിക്ക് മറ്റൊരാളുമായി കർമ്മ കണക്ക് തീർക്കാൻ പോകേണ്ടി വരും, അല്ലേ?

**ദാദാശ്രീ:** ഇല്ല, അത് പരിഹരിക്കേണ്ട ആവശ്യമില്ല. നിങ്ങൾ ബന്ധിക്കപ്പെട്ടിരിക്കുന്നു. നിങ്ങൾക്ക് മറ്റൊരു വ്യക്തിയുമായി ഒരു ബന്ധവുമില്ല.

**ചോദ്യകർത്താവ്:** പക്ഷെ എനിക്ക് കണക്ക് തീർക്കേണ്ടി വരും, അല്ലേ?

**ദാദാശ്രീ:** അതിനാൽ നിങ്ങൾ തന്നെ ഒരിക്കൽ കൂടി ബന്ധിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് *പ്രതിക്രമണം* ചെയ്യണം. *പ്രതിക്രമണത്തിലൂടെ* തിരുത്തപ്പെടും. അതുകൊണ്ടാണ് നിങ്ങൾക്ക് *പ്രതിക്രമണം* എന്ന ആയുധം നൽകിയിരിക്കുന്നത്!

**ചോദ്യകർത്താവ്:** നമ്മൾ *പ്രതിക്രമണം* ചെയ്യുമ്പോൾ, നമ്മുടെ പ്രതികാര (*വൈര്യ*) വികാരങ്ങളിൽ നിന്ന് മുക്തി നേടുന്നു , എന്നാൽ

